

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.





കരുണയുടെ ഇടയന്
കാഹളം കുടുംബത്തിന്റെ
ആദരാഞ്ജലികൾ..

ക്രൈസ്തവ കാഹളം
സെപ്റ്റംബർ 2021 വാല്യം 82 ലക്കം 8

# ഉള്ളടക്കം






രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം , സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

## എഡിറ്റോറിയൽ

# ദാനബോധവും ദൗത്യബോധവും

അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് പിതാവിന്റെ കബറടക്ക ദിവസം രാവിലെയാണ് ഈ ലക്കം കാഹളത്തിൽ പിതാവിനെക്കുറിച്ചുള്ള അനുസ്മരണ കുറിപ്പുകൾ തയ്യാറാക്കുന്ന കാര്യങ്ങൾ ആരംഭിച്ചത്. അതിനായി ഡൽഹിയിലുള്ള ഒരു മുതിർന്ന മാധ്യമ പ്രവർത്തകനെ ഫോണിൽ വിളിച്ചു. ദീർഘനേരം സംസാരിച്ചു. പറഞ്ഞതു മുഴുവൻ ബർണബാസ് പിതാവിനെക്കുറിച്ചായിരുന്നു. ഇടക്ക് അദ്ദേഹം പറഞ്ഞു "അച്ചാ, പിതാവ് ഈ പാവങ്ങൾക്കും പട്ടിണികിടക്കുന്നവർക്കും വേണ്ടി ചെയ്തതെല്ലാം ദാനബോധത്തിൽ നിന്നല്ല, ദൗത്യബോധത്തിൽ നിന്നാണ്". ഞാൻ ആദ്യമായിട്ടാണ് ഇങ്ങനെയൊരു ഭാഷാ പ്രയോഗം കേൾക്കുന്നത്. അഭിവന്ദ്യ തിരുമേനി ചെയ്ത നന്മകൾ ഇതിലും ശരിയായി വിലയിരുത്തപ്പെട്ടിട്ടുണ്ടോ? ദാനബോധത്തിൽ ധാരാളം നന്മചെയ്യുന്നവരാണ് നാം എല്ലാവരും. അത് ദൗത്യബോധത്തിൽ നിന്നാകുമ്പോൾ ദൈവകരുണയുടെ നേർസാക്ഷ്യമാകും. ബർണബാസ് പിതാവ് വിടപറയുമ്പോൾ അവശേഷിക്കുന്നത് കാരുണ്യത്തിന്റെ പ്രഭയാണ്. ഡൽഹിയിലും, ഒറീസ്സായിലും, പഞ്ചാബിലും, വടക്ക്കിഴക്കൻ സംസ്ഥാനങ്ങളിലും പിതാവ് ഓടിയെത്തിയത് ആഴമായ ദൗത്യബോധത്തിൽ നിന്നാണ്. തന്റെ സ്വന്തം ആരോഗ്യം മുൻഗണനാക്രമത്തിൽ അവസാനത്തേതാക്കി കഠിനാധ്വാനം ചെയ്ത തിരുമേനിയുടെ ജീവിതം പകരം വക്കുവാനില്ലാത്തതാണ്. പുണ്യപിതാവായ മാർ ഈവാനിയോസ് തിരുമേനിയുടെ സ്വപനങ്ങൾ നെഞ്ചിലേറ്റി, പിതാവിന്റെ പ്രേക്ഷിത ദർശനം സ്വന്തമാക്കി, അതേ പദ്ധതികൾ കാലോചിതമായി നടപ്പിലാക്കിയാണ് ബർണബാസ് പിതാവ് രാജ്യത്തിന്റെ മുക്കിലും മൂലയിലും ദൈവകരുണയുടെ ആൾരൂപമായി ഓടിയെത്തിയത്.

'സുവിശേഷകയായ മലങ്കര സുറിയാനി കത്തോലിക്കാ സഭ' എന്ന വിഷയത്തിൽ സഭയുടെ പ്രഥമ അസംബ്ലി നടന്നു കഴിഞ്ഞപ്പോൾ കാര്യങ്ങൾ അതിന്റെ പ്രായോഗിക രൂപത്തിൽ എത്തിക്കുവാൻ ബർണബാസ് പിതാവിനെയാണ് പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് ഏൽപിച്ചത്. മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ സുവിശേഷ സംഘം എന്ന ആശയം രൂപഭാവങ്ങളോടെ ഒരു മുന്നേറ്റമായി വളർന്നത് പിതാവിന്റെ ശക്തമായ നേതൃത്വം വഴിയാണ്. സുവിശേഷത്തിന്റെ പ്രഘോഷണത്തിനായി തന്നെ തന്നെ വ്യയം ചെയ്യുവാൻ തിരുമേനി എപ്പോഴും സന്നദ്ധനായിരുന്നു. ലോകമെങ്ങും പോയി സുവിശേഷം പ്രസംഗിക്കുവിൻ എന്ന കർത്താവിന്റെ കൽപന അദ്ദേഹത്തിന്റെ മനസ്സിനെ ഭാരപ്പെടുത്തിയിരുന്നു. അതിനുവേണ്ടി എന്തു ത്യാഗം ചെയ്യുവാനും പിതാവിന് മനസ്സായിരുന്നു. പരിശുദ്ധ സഭയിൽ സുവിശേഷത്തിന്റെ വലിയ ശുശ്രൂഷകൾ ചെയ്യേണ്ട ഒരു തീക്ഷ്ണ മിഷണറിയെയാണ് നമുക്ക് നഷ്ടപ്പെട്ടത്. നികത്താനാവാത്ത നഷ്ടമാണ് സഭയ്ക്ക് സംഭവിച്ചിരിക്കുന്നത്. ദൈവത്തിന്റെ അനന്തമായ കരുണയിൽ പിതാവിനെ സമർപ്പിക്കാം. ഗുഡ്ഗാവ് രൂപതയെ ദൈവം മുന്നോട്ട് നയിക്കട്ടെയെന്നു പ്രാർത്ഥിക്കാം.



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943




# സുവിശേഷത്തിന്റെ മനുഷ്യബന്ധം

അഭിവന്ദ്യനായ ജേക്കബ് മാർ ബർണബാസ് പിതാവ് നമ്മെ വിട്ട് ദൈവസന്നിധിയിലേക്ക് പോയിരിക്കുന്നു. സുവിശേഷത്തിന്റെ നേർ സാക്ഷ്യമായി നമ്മുടെയിടയിൽ ജീവിച്ചിട്ടാണ് പിതാവ് പോയിരിക്കുന്നത്. "വചനത്തിനു സാക്ഷ്യമാകാൻ" എന്ന ആപ്തവാക്യം തന്റെ ശ്ലൈഹിക ശുശ്രൂഷയുടെ ആദർശമായി സ്വീകരിച്ച തിരുമേനി പുണ്യപിതാവായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ സ്വപ്നസാക്ഷാത്ക്കാരത്തിനായി വിശാലവും വിസ്തൃതവുമായ ഭദ്രാസനത്തിലുടനീളം ചുറ്റി സഞ്ചരിച്ചു. ഒറീസ്സ, ആസാം, പഞ്ചാബ്, വടക്ക്കിഴക്കൻ സംസ്ഥാനങ്ങൾ മറ്റനേകം ഇടങ്ങളിൽ തിരുമേനി അനേകലക്ഷം മനുഷ്യരോടാണ് ദൈവസ്നേഹത്തിന്റെ മൂർത്തരൂപമായ യേശുവിനെ നൽകിയത്. തന്റെ മുന്നിൽ വന്നുകൂടിയ പുരുഷാരത്തെ കണ്ട കർത്താവിന് മനസലിഞ്ഞതുപോലെ രാജ്യ തലസ്ഥാനത്ത് ആയിരങ്ങൾ പട്ടിണികിടക്കുന്ന കാഴ്ച പിതാവിന്റെ മനസ്സലിയിച്ചു. അവരുടെ മുന്നിൽ വചന സാക്ഷ്യം അപ്പത്തിന്റെ രൂപത്തിലാണെന്ന് തിരുമേനി തിരിച്ചറിഞ്ഞു. കമ്മ്യൂണിറ്റി കിച്ചണിൽ പാചകം ചെയ്തതും വീടുകളിൽ നിന്നു ശേഖരിച്ചതുമായ ഭക്ഷണപൊതികളുമായി ബർണബാസ് പിതാവ് വിശക്കുന്നവനെ തിരക്കിയിറങ്ങി. ഡൽഹിയിലെ കഠിന ചൂടിലും അതിശൈത്യത്തിലും നെബ്സറായി കത്തീഡ്രലിന്റെ മുന്നിൽ പാവപ്പെട്ടവന്റെ മുന്നിൽ ഭക്ഷണപൊതികൾ നീട്ടി പിടിച്ചു നിൽക്കുന്ന പിതാവിന്റെ മുഖം മറക്കുവാൻ കഴിയുന്നില്ല. കഴിഞ്ഞ ദശകത്തിലെ നമ്മുടെ സഭയിലെ ഏറ്റവും വലിയ മുന്നേറ്റമായിരുന്നു സുവിശേഷ സംഘം. പരിശുദ്ധ സുന്നഹദോസ് സുവിശേഷ സംഘത്തിന്റെ ഉത്തരവാദിത്വം അഭിവന്ദ്യ പിതാ

വിനെയാണ് ഏൽപ്പിച്ചത്. കൃത്യമായ പദ്ധതികളോടെ, ദീർഘവീക്ഷണത്തോടെ, കാര്യക്ഷമമായ നേതൃത്വത്തിലൂടെ, നമ്മുടെ സഭയിലെ അനേകം പേരെ സുവിശേഷ സംഘമെന്ന ഒരു ജീവിതക്രമത്തിലേക്ക് നയിക്കുവാൻ പിതാവിന്റെ നേതൃത്വത്തിൽ കഴിഞ്ഞു. ഭാഗ്യവാനായ പിതാവേ സമാധാനത്താലെ പോവുക...

സെപ്തംബർ മാസം 20-ന് മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ 91-ാം വാർഷികമാണ്. പുണ്യപിതാവായ മാർ ഈവാനിയോസ് പിതാവിന്റെ നേതൃത്വത്തിൽ 1930-ൽ നടന്ന മലങ്കര പുനരൈക്യ പ്രസ്ഥാനം 91 വർഷങ്ങൾ പിന്നിടുമ്പോൾ സാർവ്വത്രിക സഭയിൽ പാത്രിയാർക്കൽ സഭയ്ക്കു തുല്യമായ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി വളർന്നിരിക്കുന്നു. ഭാരതത്തിലുടനീളം സുവിശേഷ ശുശ്രൂഷ നിർവഹിക്കുവാനുള്ള നൈയാമികമായ സാഹചര്യങ്ങൾ സഭയ്ക്ക് കരഗതമായിരിക്കുന്നു. സഭാതലവൻ വി.പത്രോസിന്റെ പിൻഗാമിയെ തെരഞ്ഞെടുക്കുന്ന കർദ്ദിനാൾ സംഘത്തിൽ ചേർക്കപ്പെട്ടിരിക്കുന്നു. ആയിരത്തിലധികം ഇടവകകൾ, അത്രയും വൈദികർ, രണ്ടായിരത്തിലധികം സന്യാസിനികൾ, അഞ്ചു ലക്ഷത്തോളം വിശ്വാസികൾ, സ്ഥാപനങ്ങൾ, ദൈവാനുഗ്രഹത്തിന്റെ 91 വർഷങ്ങളാണ് നാം പിന്നിടുന്നത്. സമ്പുഷ്ടമായ നമ്മുടെ ആരാധനാക്രമം അനേകം രാജ്യങ്ങളിലും, ഇന്ത്യയിലെ അനേകം സംസ്ഥാനങ്ങളിലും തദ്ദേശിയ ഭാഷകളിൽ അർപ്പിക്കപ്പെടുന്നു. ഈ വർഷത്തെ പുനരൈക്യ വാർഷികവും സഭാ സംഗമവും മാർത്താണ്ഡം രൂപതയുടെ രജത ജൂബിലിയോട് ചേർന്ന് മാർത്താണ്ഡം ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ നടത്താനാണ് തീരുമാനിച്ചിരുന്നത്. കോവിഡിന്റെ പ്രത്യേക സാഹചര്യത്തിൽ ആ തീരുമാനത്തിന് മാറ്റം വരുത്തിയിട്ടുണ്ട്. ഭദ്രാസന അടിസ്ഥാനത്തിൽ ക്രമീകൃതമായ രീതിയിൽ പുനരൈക്യ വാർഷിക ആഘോഷങ്ങൾ കോവിഡ് പ്രോട്ടോക്കോൾ പാലിച്ചു കൊണ്ട് നടത്തേണ്ടതാണ്.

വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പയുടെ നാമധേയത്തിൽ മണ്ണന്തലയിൽ പുതുതായി പണികഴിപ്പിച്ചിരിക്കുന്ന നവതി സ്മാരക ദൈവാലയത്തിന്റെ മൂറോൻ അഭിഷേക കൂദാശ സെപ്തംബർ 19,20 തീയതികളിൽ നടത്തപ്പെടുന്നതാണ്. സെപ്തംബർ 21-ന് മേജർ അതിരൂപതാ തലത്തിലുള്ള പുനരൈക്യ വാർഷികം തദവസരത്തിൽ കോവിഡ് പ്രോട്ടോക്കോൾ പാലിച്ചുകൊണ്ട് നടത്തുന്നുതാണ്.

ദൈവം അനുഗ്രഹിക്കട്ടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

### ബിഷപ്പ് ജേക്കബ് മാർ ബർണബാസ് അനുസ്മരണം:

# കാരുണ്യത്തിന്റെ പ്രഭയിൽ സുവിശേഷത്തിന്റെ പരിമളം





**കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് ബാവാ**
**മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ**
**മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഡൽഹി-ഗുഡ്ഗാവ് ഭദ്രാസനാദ്ധ്യക്ഷൻ ഡോ. ജേക്കബ് മാർ ബർണബാസ് തിരുമേനി തന്റെ നിത്യസമ്മാനത്തിനായി യാത്രയായിരിക്കുന്നു. ദീർഘകാലം ബഥനി ആശ്രമത്തിലൂടെ സന്യാസത്തിന്റെ സൽമാതൃകകൾ പകർന്നുതന്ന ആത്മീയ ഗുരു. ഇടയശുശ്രൂഷാ നിയോഗത്തിൽ കഴിഞ്ഞ 14 വർഷക്കാലം ഡൽഹി നഗരത്തിലെയും ഉത്തരേന്ത്യയിലെ വടക്ക്-കിഴക്കൻ സംസ്ഥാനങ്ങളിലെയും കുഗ്രാമങ്ങളിൽ വിശക്കുന്നവർക്ക് ഭക്ഷണമായും കുരുന്നുകൾക്ക് അറിവിന്റെ വെളിച്ചമായും നന്മചെയ്ത് നടന്നു നീങ്ങിയ അദ്ദേഹം ദൈവ കരുണയുടെ മനുഷ്യ രൂപവും ഭാവവുമായിരുന്നു. ക്രിസ്തുവിന്റെ സഭയിൽ, മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മേൽപ്പട്ട ശുശ്രൂഷയിൽ എനിക്കൊപ്പം നിന്ന് കരങ്ങൾക്ക് ശക്തിപകർന്ന, സഭാമക്കൾക്ക് ദൈവസാന്നിദ്ധ്യ നിറവ് പകർന്ന ആ പുണ്യജീവിതത്തെ ഓർത്ത് ദൈവത്തിന് നന്ദി പറയുന്നു. നിത്യമായ വാസത്തിന് ആ ശ്രേഷ്ഠാചാര്യൻ യാത്രയാകുമ്പോൾ ഹൃദയം നിറഞ്ഞ് കവിയുന്ന ഒരായിരം ഓർമ്മകൾ ബാക്കിയാവുന്നു.

**ദൈവം തെരഞ്ഞെടുത്ത വഴികൾ**

ദൈവം തെരഞ്ഞെടുത്ത മനുഷ്യരുടെ ജീവിതങ്ങൾ പരിശോധിക്കുമ്പോൾ ദൈവം, അവരെ നടത്തിയ വഴികൾ നമ്മെ അത്ഭുതപ്പെടുത്തും. പ്രിയങ്കരനായ മാർ ബർണബാസ് തിരുമേനിയുടെ ജീവിതം അത്തരത്തിലൊന്നാണ്. പത്തനംതിട്ട ജില്ലയിലെ റാന്നിയിൽ കരികുളം ഏറത്ത് കുടുംബത്തിൽ ജനിച്ച ഏവർക്കും പ്രീയങ്കരനായ ചാക്കോച്ചൻ ബഥനി ആശ്രമ വൈദികനായി 1986 ഒക്ടോബർ 2-ന് അഭിഷിക്തനായി. ഒരു പുരോഹിതന്റെ ജീവിതത്തിൽ കുടംബം നൽകുന്ന ആത്മീയ അടിത്തറ പ്രധാനമാണ്. ദൈവം തെരഞ്ഞെടുത്ത വഴിയിൽ ധീരമായി നടക്കുതിന് വന്ദ്യപിതാവിന് ബലമേകിയ വൽസല മാതാവിനും പിതാവിനും കുടുംബാംഗങ്ങൾക്കും ഏറെ നന്ദി സമർപ്പിക്കുന്നു.

ബഥനി ആശ്രമത്തിലൂടെ രൂപപ്പെട്ട സന്യാസപൗരോഹിത്യം ഏറെ കാതം സഞ്ചരിച്ചു. റോമിലേക്ക് ഉപരിപഠനാർത്ഥം അയക്കപ്പെട്ട അദ്ദേഹം ധാർമ്മിക ശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടി വിജയകരമായി തന്റെ പഠനം പൂർത്തിയാക്കി. പൂനയിലെ ബഥനി ആശ്രമം സുപ്പീരിയർ, ബഥനി വേദവിജ്ഞാന പീഠം റെക്ടർ, ബഥനി പ്രൊവിൻഷ്യൽ സുപ്പീരിയർ തുടങ്ങിയ ചുമതലകൾ വഹിച്ച അദ്ദേഹം 2007 മാർച്ച് 10-ന് ബലഹീനനായ എന്റെ കൈകളാൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ ഒരു മെത്രാനായി അഭിഷിക്തനായി. തുടർന്ന് കേരളത്തിനു പുറത്തുള്ള സഭയുടെ മിഷൻ കേന്ദ്രങ്ങളുടെ അപ്പസ്തോലിക വിസിറ്റേറ്ററായി ചുമതലയേറ്റു. 2015 മെയ് മാസം ഡൽഹി കേന്ദ്രമായി സ്ഥാപിതമായ ഗുഡ്ഗാവ് സെന്റ് ക്രിസോസ്റ്റം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാനായി നിയമിക്കപ്പെട്ടു. ഈ കാലയളവിൽ CBCI വനിതാ കമ്മീഷൻ ചെയർമാനായും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സുവിശേഷ സംഘം ചെയർമാനായും പ്രവർത്തിച്ചു. ദൈവത്തിന്റെ തീരുമാനങ്ങൾ ഒരിക്കലും തെറ്റിപ്പോവുകയില്ലല്ലോ. സഭാശുശ്രൂഷയിൽ അദ്ദേഹത്തിന് നൽകപ്പെട്ട എല്ലാ ചുമതലകളും അങ്ങേയറ്റത്തെ സമർപ്പണത്തോടെ അദ്ദേഹം നിറവേറ്റി. താലന്തുകളുടെ ഉപമയിൽ യേശു ക്രിസ്തു പറഞ്ഞ വചനമാണ് ഇപ്പോൾ എന്റെ ഓർമ്മയിൽ വരുന്നത്: കൊള്ളാം! "നല്ലവനും വിശ്വസ്തനുമായ ഭൃത്യാ, അൽപകാര്യങ്ങളിൽ വിശ്വസ്തനായിരുതിനാൽ അനേക കാര്യങ്ങൾ നിന്നെ ഞാൻ ഭരമേൽപ്പിക്കും." ബഥനി ആശ്രമത്തെ ഏറെ കൃതജ്ഞതയോടെ ഞാൻ സ്മരിക്കുന്നു.

**ദൈവത്തിന്റെ ഹൃദയമുള്ള മനുഷ്യസ്നേഹി**

തന്റെ പുതിയ പ്രവർത്തനമേഖലയായ ഡൽഹി-ഗുഡ്ഗാവ് ഭദ്രാസനത്തിൽ 2010 മുതൽ തിരുമേനി നടത്തിയ പ്രവർത്തനങ്ങൾ പരിശോധിച്ചാലറിയാം ദൈവത്തിന്റെ ഹൃദയമുള്ള ഒരാൾക്കേ ഇത്രമേൽ പാവപ്പെട്ട മനുഷ്യരെ ചേർത്തുപിടിക്കാനാവൂ; അവരുടെ കണ്ണീരൊപ്പാനാവൂ; അവർക്കുവേണ്ടി തന്റെ ജീവിതത്തെ വ്യയം ചെയ്യാനാവൂ.

ഡൽഹിയിൽ മാർ ബർണബാസ് തിരുമേനി ആരംഭിച്ച പ്രചോദന സോഷ്യൽ സർവ്വീസ് സൊസൈറ്റി ശ്രദ്ധേയമായ പ്രവർത്തനങ്ങളാണ് സാമൂഹ്യസേവനരംഗത്ത് കാഴ്ചവച്ചത്. പ്രത്യേകിച്ച് കോവിഡ് ലോക്ഡൗൺ കാലത്ത് ഡൽഹിയിലെ ചേരിപ്രദേശങ്ങളിൽ ഒരുലക്ഷത്തിലധികം ഭക്ഷണ പൊതികളാണ് പിതാവ് വിതരണം ചെയ്തത്. പാവപ്പെട്ടവർക്കും വിശക്കുന്നവർക്കും ബിഷപ്പ് ജേക്കബ് മാർ ബർണബാസും പ്രചോദനയും ഏതു സമയവും ഓടിയെത്താവുന്ന അത്താണിയായിരുന്നു. പ്രചോദനയുടെ പ്രവർത്തനങ്ങൾ രാജ്യതലസ്ഥാനത്തു നിന്നും ഉത്തരേന്ത്യയിലെയും വിവിധ വടക്കുകിഴക്കൻ സംസ്ഥാനങ്ങളിലെയും ഗ്രാമപ്രദേശങ്ങളിലേക്ക് വ്യാപകമാക്കി. 'Food for Hungy' എന്ന പദ്ധതിയിലൂടെയായിരുന്നു വിശക്കുന്നവർക്കുള്ള ഭക്ഷണപ്പൊതി വിതരണം ചെയ്യുന്ന പദ്ധതിയുടെ തുടക്കം. ആളുകളിൽ നിന്ന് ഭക്ഷണപ്പൊതി സ്വീകരിച്ച് വിതരണം ചെയ്തു. ജാതി മത ഭേദമന്യേ എല്ലാവരും ഭക്ഷണപൊതികൾ കൊടുക്കുവാൻ അതീവ താൽപര്യത്തോടെ മുന്നോട്ടു വന്നു. കഴിഞ്ഞ കോവിഡ് കാലത്ത് പ്രചോദനയുടെ നേതൃത്വത്തിലുള്ള കമ്മ്യൂണിറ്റി കിച്ചണിൽ അദ്ദേഹം ഭക്ഷണം ഉണ്ടാക്കുന്നതും ലോക്ക്ഡൗണിൽ ഡൽഹി വിട്ട് മറ്റ് സംസ്ഥാനങ്ങളിലേക്ക് പലായനം ചെയ്ത നിർദ്ധനരായ തൊഴിലാളികൾക്ക് വഴിയരികിൽ നിന്ന് ഭക്ഷണപൊതികൾ വിതരണം ചെയ്യുന്നതും സോഷ്യൽ മീഡിയായിലൂടെയും മറ്റു മാധ്യമങ്ങളിലൂടെയും നാം കണ്ടതാണ്. തെരുവോരങ്ങളിൽ വിശന്നുവലഞ്ഞ മനുഷ്യർക്ക് ഭക്ഷണമായി എത്തിയ ഈ ഇടയൻ കരുണയുടെ ഒളിമങ്ങാത്ത കൈത്തിരികളാണ് കത്തിച്ചു വച്ചത്. 'Send a Child to School' എന്ന പദ്ധതിയിലൂടെ പകുതി വഴിക്ക് പഠനം മുടങ്ങിയ കുട്ടികളുടെ തുടർ വിദ്യാഭ്യാസത്തിന് പ്രചോദനമായി. ഡൽഹിയിലെ മാനസ സരോവർ പാർക്കിലെ ചേരിയിലെ കുട്ടികൾക്ക് തങ്ങൾക്ക് അക്ഷരം അഭ്യസിക്കാൻ പ്രചോദനം നൽകിയ തിരുമേനി ഉള്ളിൽ കത്തുന്ന വെളിച്ചമാണ്. അരുണാചൽ, അസം, ത്രിപുര, ഒറീസ്സ തുടങ്ങി അനേകം ഇടങ്ങളിൽ തിരുമേനി പകർന്നു നൽകിയ അക്ഷരവെളിച്ചത്തിന്റെ സത്ഫലങ്ങൾ കാണാൻ കഴിയും. സുവിശേഷമെന്നാൽ തിരുമേനിക്ക് അത് വിശക്കുന്നവനുള്ള അപ്പവും ദാഹിക്കുന്നവനുള്ള ജലവും ദുർബലന് നൽകുന്ന പരിഗണനയും അജ്ഞന് നൽകുന്ന അറിവുമായിരുന്നു. അതായിരുന്നു അദ്ദേഹത്തിന്റെ മുൻഗണനകൾ. ആ മുൻഗണനയാണ് അദ്ദേഹത്തെ വ്യത്യസ്തനാക്കുത്. പലപ്പോഴും ഈ കാര്യങ്ങളൊക്കെ അടുത്ത് കാണാനും കേൾക്കാനും അനുഭവിക്കാനുമൊക്കെ അവസരം ലഭിച്ചപ്പോൾ അദ്ദേഹത്തിന്റെ മനസ്സ് ചുറ്റുമുള്ള പാവപ്പെട്ട മനുഷ്യരുടെ ജീവിതങ്ങളോട് എന്തുമാത്രം പരഗണന പുലർത്തുന്നുവെന്ന് ഓർത്ത് ഞാൻ അത്ഭുതപ്പെട്ടിട്ടുണ്ട്.

**സമർപ്പണത്തിന്റെ സുവിശേഷമെഴുതിയ തൂലിക**

വിശുദ്ധ ബൈബിൾ തുടക്കംമുതൽ വായിക്കുമ്പോഴറിയാം ദൈവം തെരഞ്ഞെടുത്ത മനുഷ്യരൊക്കെ തങ്ങളുടെ നിയോഗം പൂർത്തിയാക്കിയിട്ടുള്ളത് ചെയ്യാൻ ഭരമേൽപ്പിക്കപ്പെട്ട കാര്യത്തിനായി നൂറുശതമാനം ആത്മസമർപ്പണം നടത്തിയപ്പോഴാണ്. വന്ദ്യ തിരുമേനിയുടെ കാര്യത്തിൽ ഇത് അക്ഷരാർത്ഥത്തിൽ ശരിയാണ്. സമർപ്പണത്തിന്റെ ഒരു സുവിശേഷത്തെ ലോകത്തിന് പരിചയപ്പെടുത്താനുള്ള ദൈവത്തിന്റെ കരങ്ങളിലെ തൂലികയായിരുന്നു അദ്ദേഹത്തിന്റെ ജീവിതം.

വിശ്രമമില്ലാതെ ലാളിത്യത്തിന്റെ ആൾരൂപമായി അദ്ദേഹം ഓരോ പ്രദേശത്തിന്റെയും ഭാഷയും സംസ്കാരവും സ്വന്തമാക്കി. അപ്പം കൊടുത്തും അറിവ് കൊടുത്തും ദൈവവിശ്വാസത്തിൽ വളരുവാൻ പഠിപ്പിച്ചും തന്റെ ശുശ്രൂഷയുടെ സൽഫലങ്ങൾ സകല മനുഷ്യർക്കും നൽകിയാണ് മാർ ബർണബാസ് തിരുമേനി കടന്നു പോയത്. പകരം വയ്ക്കാൻ കഴിയാത്ത കാരുണ്യത്തിന്റെ പ്രഭാവമായിരുന്നു ബർണബാസ് തിരുമേനി. വിശാലമായ ഒരു ഭൂപ്രദേശമായിരുന്നു അദ്ദേഹത്തിന്റെ അജപാലനത്തിനായി നൽകപ്പെട്ടത്. ആഗോളസഭയിലെ കത്തോലിക്കാ രൂപതകളിൽ ഇത്രയേറെ ഭൂവിസ്തൃതിയും ജനസാന്ദ്രതയുമുള്ള ഒരു പ്രദേശം വേറെ ഉണ്ടോ എനിക്കറിയില്ല. ഈ ഭൂപ്രദേശത്തിന്റെ വലിപ്പം അദ്ദേഹത്തിന് നിദ്ര നഷ്ടപ്പെട്ട രാത്രികളും വിശ്രമമില്ലാത്ത യാത്രകളും ഏറെ നൽകിയിട്ടുണ്ട്. സ്വന്തം ആരോഗ്യം അദ്ദേഹത്തിന്റെ പരിഗണനാവിഷയങ്ങ



ളിൽ ഏറ്റവും അവസാനത്തേതു മാത്രമായിരുന്നു. ദീർഘായുസ്സോടെ അദ്ദേഹം ജീവിച്ചില്ലല്ലോ എന്ന് നിരാശയോടെ ചിന്തിക്കുതിനേക്കാൾ എത്രയോ അർത്ഥവത്താണ് ഒരു മനുഷ്യായുസ്സിൽ ചെയ്യാവുന്നതിന്റെ എത്രയോ ഇരട്ടി അദ്ദേഹം കഠിനാധ്വാനം ചെയ്തു എന്ന് പ്രത്യാശയോടെ ചിന്തിക്കുന്നത്. വിശുദ്ധ ബൈബിളിലെ നാലു സുവിശേഷങ്ങൾക്കു പുറമേ അഞ്ചാമതൊരു സുവിശേഷമുണ്ടെങ്കിൽ അത് നിങ്ങളുടെ ഓരോരുത്തരുടെയും ജീവിതമാണെന്ന് പറഞ്ഞത് പരി. ഫ്രാൻസിസ് മാർപാപ്പയാണ്. അതുപോലെയാണ്, മലങ്കര സഭാമക്കൾക്ക് ഒരു സമർപ്പണത്തിന്റെ സുവിശേഷമെഴുതിക്കൊടുക്കാൻ ദൈവത്തിന്റെ കൈയിലെ തൂലികയായിരുന്നു മാർ ബർണബാസ് പിതാവ് എന്ന് ആത്മനിർവൃതിയോടെ പറയാം.

**ആടുകളുടെ മണമുള്ള ഇടയൻ**

നിങ്ങൾ ആടുകളുടെ മണമുള്ള ഇടയന്മാരാകണമെന്ന് മാർപാപ്പ വൈദികരെ ഉപദേശിച്ചിട്ട് അധികനാളായിട്ടില്ല. മാർ ബർണബാസ് പിതാവിനെക്കുറിച്ച് ഓർക്കുമ്പോഴുള്ള ഒരു സന്തോഷമതാണ്. ഡൽഹി-ഗുഡ്ഗാവ് ഭദ്രാസനത്തിന്റെ ചുമതല ഏൽപ്പിക്കപ്പെട്ട നാൾമുതൽ ആ സഭാഗാത്രത്തെ കൃത്യതയോടെ കെട്ടിപ്പടുക്കുവാൻ തിരുമേനിയെടുത്ത ധീരമായ ചുവടുവയ്പ്പുകളും ശക്തമായ ആത്മസമർപ്പണവും എന്നും നന്ദിയോടെ ഓർക്കപ്പെടും. ഒറീസ്സായിലെയും ത്രിപുരയിലെയും പഞ്ചാബിലെയും തദ്ദേശീയരായ ആളുകൾക്കു വേണ്ടി സംസാരിക്കുമ്പോൾ തിരുമേനിയുടെ കണ്ണുകളിലെ തിളക്കം ഹൃദയത്തിൽ മായാതെ നിൽക്കുന്നു. അവിടെ നിന്നും ട്രെയിൻ നിറയെ ആളുകളെ കൂട്ടി അവരിലൊരാളായി ടിക്കറ്റെടുത്ത് പകൽ പ്രാർത്ഥിച്ചും രാത്രി ബർത്തിൽ ഉറങ്ങിയും മൂന്ന് രാവും പകലും പിന്നിട്ട് ഇങ്ങ് അനന്തപുരിയിൽ പുണ്യ പിതാവായ മാർ ഈവാനിയോസ് തിരുമേനിയുടെ കബറിടത്തിൽ എത്തിച്ചേരുന്ന തീർത്ഥാടകനായ മാർ ബർണബാസ് തിരുമേനിയുടെ ചിത്രം ഒരിക്കലും മറക്കാനാവില്ല. ആ ലാളിത്യവും സന്മനസ്സുമായിരുന്നു അദ്ദേഹം ഈ ലോകത്തോട് പങ്കുവച്ച സുവിശേഷത്തിന്റെ പശ്ചാത്തല സംഗീതം.

**ധീരമായ സഭാശുശ്രൂഷയുടെ നാൾവഴികളിൽ**

മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്കുവേണ്ടി 2015-ൽ ഡൽഹി-ഗുഡ്ഗാവ് ഭദ്രാസനത്തിന്റെ പ്രഥമ മെത്രാനായി ചുമതലയേറ്റെടുത്തത് അഭിവന്ദ്യ മാർ ബർണബാസ് തിരുമേനിയാണ്. ഉത്തരേന്ത്യയിൽ ക്രൈസ്തവർക്ക് നേരിടേണ്ടിവരുന്ന ക്ലേശങ്ങളെക്കുറിച്ചുള്ള ആശങ്കകൾ നിലനിൽക്കുമ്പോൾ തയൊണ് തിരുമേനി ആ ചുമതല പൂർണ്ണമനസ്സോടെ ഏറ്റെടുക്കുന്നത്. പക്ഷേ തിരുമേനിയുടെ പ്രവർത്തനശൈലി ശത്രുക്കളെപ്പോലും മിത്രങ്ങളാക്കി മാറ്റാൻ പോവിധം സ്നേഹത്തിൽ അധിഷ്ഠിതമായിരുന്നു. അവിടെയുള്ള ഇതര മതസമുഹങ്ങളുമായും സമുദായങ്ങളുമായും വളരെ അടുത്തബന്ധം പുലർത്താനും അവരുടെ വിശ്വാസമാർജ്ജിക്കാനും തിരുമേനിക്ക് കഴിഞ്ഞു. ഇതര മതസ്തർ സംഘടിപ്പിച്ചിരുന്ന ക്രിസ്തുമസ് ആഘോഷങ്ങളിലൊക്കെ എപ്പോഴും മുഖ്യ അതിഥിയായി അവർ ക്ഷണിച്ചിരുന്നത് മാർ ബർണബാസ് തിരുമേനിയെയാണ്. ക്രിസ്തുവിനെ അറിഞ്ഞിട്ടില്ലാത്ത ഒരു ജനസമൂഹത്തിന്റെ മധ്യത്തിൽ, മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ വ്യക്തിത്വത്തിൽ ധീരമായി ക്രിസ്തുവിനെ പ്രഘോഷിക്കുവാൻ തിരുമേനിക്ക് കഴിഞ്ഞു. ഒരു പുതിയ ഭദ്രാസനത്തിന്റെ പ്രാരംഭദശയിൽ നേരിടേണ്ടി വന്ന എല്ലാ വെല്ലുവിളികളും പരിമിതമായ സാഹചര്യങ്ങൾക്കെതിരെ ധീരമായി പൊരുതി ഏറ്റെടുക്കാൻ തിരുമേനിക്കായി. അതിനുവേണ്ടി അദ്ദേഹത്തിന് സഹിക്കേണ്ടി വന്ന ത്യാഗങ്ങൾ എണ്ണമറ്റതാണ്. സഭയേൽപ്പിച്ച ഒരു ശുശ്രൂഷയ്ക്കായി തന്റെ ജീവിതം മുഴുവൻ സമർപ്പിച്ച അദ്ദേഹം സഭാസമൂഹത്തിന് മുഴുവൻ വലിയ പ്രചോദനവും ശക്തിയുമാണ്.

**ഒരിക്കലും പിരിയാത്ത ധന്യമായ ഓർമ്മകൾ**

അഭിവന്ദ്യനായ മാർ ബർണബാസ് പിതാവ് കാലംചെയ്തു എന്നു പറയുമ്പോഴും അത് പൂർണ്ണമായും വിശ്വസിക്കാൻ കഴിയാത്ത ഒരു യാഥാർത്ഥ്യമായി മനസിലവശേഷിക്കുന്നു. ബൗദ്ധികമായി അത് അംഗീകരിക്കാൻ കഴിയുന്നുവെങ്കിലും ഹൃദയം അത് സ്വീകരിക്കാൻ മടികാണിക്കുന്നതുപോലെ. അതിന്റെ കാരണം, അനേക വർഷങ്ങൾ അദ്ദേഹത്തോടൊപ്പം

ഒരുമിച്ച് പ്രവർത്തിക്കാൻ എനിക്ക് അവസരങ്ങൾ ലഭിച്ചതുകൊണ്ടാകാം. അത്രമേൽ ഹൃദയവുമായി പിതാവുമൊന്നിച്ചുള്ള ഓർമ്മകൾ ഇഴചേർ കിടക്കുന്നതുകൊണ്ടാവാം. പൂനയിലെ ജ്ഞാനദീപ വിദ്യാപീഠത്തിൽ ഞങ്ങൾ ഒരുമിച്ചാണ് ദൈവശാസ്ത്ര പഠനം നടത്തിയത്. പഠനത്തിൽ അതിസമർത്ഥനായിരുന്ന അദ്ദേഹത്തോടൊപ്പം റോമിൽ ഉപരിപഠനം നടത്താനും എനിക്കവസരം ലഭിച്ചു. സന്തോഷകരമായ ഒരുപാട് നല്ല നിമിഷങ്ങൾ ഞങ്ങൾക്ക് സമ്മാനിച്ച കാലഘട്ടമായിരുന്നു അത്. പഠനത്തിലും പഠനേതര കാര്യങ്ങളിലും എല്ലാവരെയും സഹായിക്കാനുള്ള അദ്ദേഹത്തിന്റെ സന്നദ്ധതയും ആത്മസമർപ്പണവും ഒക്കെ ഓർക്കുമ്പോൾ, ആ ഓർമ്മകളെ പരാവർത്തനം ചെയ്യാൻ വാക്കുകൾക്ക് ഞാനിപ്പോൾ പരിമിതി നേരിടുന്നു.

അദ്ദേഹത്തിന്റെ ജീവിതവുമായി ബന്ധപ്പെട്ട എന്റെ പ്രഭാപൂർണ്ണമായ ഓർമ്മ 2007-ൽ അദ്ദേഹത്തെ മെത്രാനായി അഭിഷേകം ചെയ്യാനുള്ള നിയോഗവും അനുഗ്രഹവും എളിയവനായ എനിക്ക് ലഭിച്ചതാണ്. ഒരു വലിയ സഭാശുശ്രൂഷയിലേക്ക് ദൈവം അദ്ദേഹത്തെ നിയോഗിച്ചപ്പോൾ അതിൽ ഒരു ഉപകരണമായിത്തീരുവാൻ ദൈവം എനിക്കവസരം തന്നത് നന്ദിയോടെയല്ലാതെ ഓർമ്മിക്കാനാവുന്നില്ല. മേൽപ്പട്ട ശുശ്രൂഷയിൽ സഹശുശ്രൂഷകനായി തുടരുമ്പോഴും പരിശുദ്ധ എപ്പിസ്കോപ്പൽ സുനഹദോസിൽ ഒരുമിച്ച് പങ്കെടുക്കുമ്പോഴുമൊക്കെ പരിശുദ്ധാത്മ നിറവിൽ അദ്ദേഹം പ്രസരിപ്പിച്ച ആത്മീയ വെളിച്ചം അതുല്യമായിരുന്നു. വിവിധ കാര്യങ്ങളിൽ ആശയരൂപീകരണം നടത്തുമ്പോഴും സഭയുടെ മുൻഗണനകൾ രൂപീകരിക്കുമ്പോഴുമൊക്കെ ദൈവം അദ്ദേഹത്തിലൂടെ സംസാരിക്കുന്നതിന് ഞാൻ നിരവധി തവണ സാക്ഷിയായിട്ടുണ്ട്.

ഡൽഹി-ഗുഡ്ഗാവ് ഭദ്രാസനത്തിന്റെ ചുമതല അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒരു പുതിയ അദ്ധ്യായവും അനുഭവവുമായിരുന്നു. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പുതിയ ശുശ്രൂഷാ മേഖലയായിരുന്നതുകൊണ്ട് തന്നെ ഞാനുമായുള്ള ഒരു വലിയ ആത്മബന്ധത്തിലാണ് അദ്ദേഹം ശുശ്രൂഷ നിർവ്വഹിച്ചത്. ആസ്സാം, ഒറീസ്സാ മുതലായ സ്ഥലങ്ങളിലൊക്കെ അദ്ദേഹം ആരംഭിച്ച വികസനപദ്ധതികൾ സഭാതലവനെന്ന നിലയിലും വ്യക്തിപരമായും എനിക്ക് വലിയ ആവേശവും സന്തോഷവും സമ്മാനിച്ചിരുന്നു. തിരുമേനിക്കൊപ്പം ആ പ്രദേശങ്ങളിലെ ഗ്രാമങ്ങളിൽ ചെന്ന് ജനങ്ങളെ നേരിട്ട് കാണാനും അവരുടെ ദൗർബല്യങ്ങളിൽ കഴിയുവിധം ഒരു കൈത്താങ്ങ് കൊടുക്കാൻ കഴിഞ്ഞതുമൊക്കെ ഓർമ്മകളിലെ ധന്യനിമിഷങ്ങളാണ്.

സഭയിൽ അടുത്തകാലത്ത് ആരംഭിച്ച സുവിശേഷ സംഘമെന്ന ആത്മീയ കൂട്ടായ്മയുമായി ബന്ധപ്പെട്ട് എന്നെ ഏറെ ബലപ്പെടുത്തിയ ഒരാൾ മാർ ബർണബാസ് തിരുമേനിയാണ്. സുവിശേഷ സംഘമെന്നത് മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ ഒരു ആത്മീയ ജീവിതശൈലിയാണ്. ഈ ആത്മീയശൈലിയുടെ രൂപപ്പെടുത്തലിലും സഭാമക്കൾക്കായുള്ള അതിന്റെ പരിശീലനത്തിലുമൊക്കെ അദ്ദേഹം പുലർത്തിയ നിഷ്കർഷയും താൽപര്യവും എനിക്ക് വലിയ കരുത്തായിരുന്നു. പിതാവുമായി ഈ വിഷയത്തിൽ നടന്നിട്ടുള്ള ആശയസംവേദനങ്ങളും പങ്കുവയ്ക്കലുകളും ഏറെ അർത്ഥവത്തായിരുന്നു. പറഞ്ഞു തീർക്കാനാവാത്തതുപോലെ ഓർമ്മകളുടെ കുത്തൊഴുക്കാണ് മനസ്സിൽ.

**ഒരിക്കലുമണയാത്ത കാരുണ്യപ്രഭ**

അഭിവന്ദ്യനായ മാർ ബർണബാസ് തിരുമേനി ദൈവേഷ്ടപ്രകാരം സ്വർഗ്ഗത്തിലേക്ക് വിടവാങ്ങിയെ മനോക്ലേശമുണർത്തുന്ന യാഥാർത്ഥ്യത്തെ ഒരാത്മീയ വെളിച്ചത്തിൽ കാണാനാണ് ഞാൻ ആഗ്രഹിക്കുത്. ദൈവം അനുവദിച്ച ആറു പതിറ്റാണ്ടുകൊണ്ട് ഒരു പുരുഷായുസ്സുമുഴുവൻ ചെയ്യേണ്ട കഠിനാധ്വാനം അദ്ദേഹം നിർവ്വഹിച്ചിട്ടുണ്ട്. ഒട്ടനേകം പാവപ്പെട്ട മനുഷ്യരുടെ ജീവിതങ്ങളിൽ ക്രിസ്തുവിന്റെ സ്നേഹം പകർന്നുകൊടുത്തിട്ടുണ്ട്. അദ്ദേഹം കൊളുത്തിവച്ച കാരുണ്യത്തിന്റെ തിരിനാളങ്ങൾ, നന്മയുടെ പ്രഭാകിരണങ്ങൾ അദ്ദേഹത്തിന് ശേഷവും നിലനിൽക്കുമ്പോൾ, ആ കാരുണ്യപ്രഭയിൽ പ്രകാശിതരായി നിൽക്കുന്ന നമുക്ക് അദ്ദേഹം വിടവാങ്ങിയെന്ന് എങ്ങനെ പറയാനാകും! ഇല്ല, ദൈവം അദ്ദേഹത്തിന്റെ ആത്മാവിനെ മാത്രമേ സ്വന്തമാക്കിയിട്ടുള്ളൂ.



അദ്ദേഹത്തിലൂടെ ദൈവം പ്രസരിപ്പിച്ച കരുണയുടെയും മാനവസ്നേഹത്തിന്റെയും വെളിച്ചം ഭൂമിയിൽ ഇപ്പോഴും നിലനിൽക്കുന്നു. കരുണയുടെ ആ പ്രഭയാണ് സമകാലിക സമൂഹത്തിൽ അദ്ദേഹത്തെ ക്രിസ്തുവിന്റെ പരിമളമാക്കുന്നത്. പലതുകൊണ്ടും ഇരുളുവീണ് ഭീതിദമായ ഒരു കാലഘട്ടത്തിൽ അദ്ദേഹത്തിന്റെ ജീവിതം നമുക്ക് വെളിച്ചവും പരിമളവുമായി ഭവിക്കുന്നു. നമ്മുടെ ക്രിസ്തീയമായ പ്രത്യാശയെ അത് ബലപ്പെടുത്തുന്നു.

ഈ ഭൂമിയിൽ അദ്ദേഹം നമുക്ക് കാരുണ്യത്തിന്റെ പ്രഭയും സുവിശേഷത്തിന്റെ പരിമളവുമാണ്. പൂർവ്വപിതാക്കൾക്കൊപ്പം അദ്ദേഹം സ്വർഗ്ഗസ്ഥിതനും എന്നും നമുക്ക് മധ്യസ്ഥനുമായിരിക്കട്ടെ. ദീപ്തമായ ആ ഓർമ്മകൾക്കുമുമ്പിൽ മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്കുവേണ്ടിയും ദൈവരാജ്യത്തിലെ എല്ലാ ദൈവമക്കൾക്കുവേണ്ടിയും ഹൃദയംഗമായ പ്രണാമം ഞാൻ അർപ്പിക്കട്ടെ! 'ഭാഗ്യപിതാവേ സമാധാനത്താലെ പോവുക'. കർത്താവിന്റെ തിരുസന്നിധിയിൽ നമുക്ക് വീണ്ടും കണ്ടുമുട്ടാം!

# അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് പിതാവ്

# കരുതലിന്റെ കാവലാൾ





**ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ്**
മാവേലിക്കര ഭദ്രാസന മെത്രാപ്പോലീത്ത
CBCI, ഉപാധ്യക്ഷൻ

മലങ്കര സുറിയാനി കത്തോലിക്കാ സഭ, ഡൽഹി ഗുഡ്ഗാവ് ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്ത, അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് മെത്രാപ്പോലീത്ത 2021 ആഗസ്റ്റ് 26 ഉച്ചകഴിഞ്ഞ് 12.50–ന് കാലം ചെയ്തു. ഡൽഹി ഫോർട്ടിസ് ആശുപതിയിൽ ചികിത്സയിലായിരുന്നു തിരുമേനി. അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് പിതാവ് പത്തനംതിട്ട ജില്ലയിൽ റാന്നി, കരിക്കുളം, ഏറത്ത് ഗീവർഗീസ് റേച്ചൽ ദമ്പതികളുടെ എട്ടു മക്കളിൽ മൂത്ത മകനായി 1960 മെയ് ഇരുപത്തിയഞ്ചിന് ജനിച്ചു. മോനച്ചൻ എന്ന ഓമനപ്പേരിലും ചാക്കോ എന്ന മാമോദീസ പേരിലും അറിയപ്പെട്ട പിതാവ് കരികുളം എൽ. പി. സ്കൂളിൽ പ്രാഥമിക വിദ്യാഭ്യാസവും റാന്നി എസ്സി ഹൈസ്കൂളിൽ നിന്നു ഹൈസ്കൂൾ പഠനവും പൂർത്തിയാക്കി 1975– ൽ ബഥനി സന്യാസ സഭയിൽ ചേർന്നു. തിരുവനന്തപുരം മാർ ഇവാനിയോസ് കോളേജിലെ പ്രീ ഡിഗ്രി പഠനത്തിന് ശേഷം ആലുവ അശോകപുരത്തെ

നോവിഷ്യേറ്റും പൂർത്തിയാക്കി 1979-ൽ പ്രഥമ വ്രത വാഗ്ദാനം നടത്തി. പൂനാ ജ്ഞാന ദീപ വിദ്യാപീഠത്തിൽ നിന്ന് തത്വശാസ്ത്ര -ദൈവ ശാസ്ത്ര പഠനം പൂർത്തിയാക്കി 1985 മെയ് 15-ന് നിത്യവ്രതം സ്വീകരിച്ചു. 1986 ഒക്ടോബർ 2-ന് ആർച്ചുബിഷപ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് പിതാവിന്റെ തൃക്കയ്യാൽ മൈലപ്ര മൗണ്ട് ബഥനിആശ്രമത്തിൽ വച്ച് വൈദിക പട്ടം സ്വീകരിച്ചു.

പ്രീ നോവിസിന്റെ പരിശീലകനായി സ്തുത്യർഹമായ സേവനം നിർവഹിച്ചതിനു ശേഷം റോമിലെ, അൽഫോൻസിയ അക്കാദമിയിൽ നിന്നും ധാർമ്മിക ദൈവ ശാസ്ത്രത്തിൽ 1994- ൽ ഡോക്ടറേറ്റ് കരസ്ഥമാക്കി. മലങ്കര കത്തോലിക്കാ സഭയുടെ വിവാഹ കൂദാശ ആസ്പദമാക്കി Lyturgy and Ethos എന്ന ഗവേഷണ വിഷയത്തിലാണ് പിതാവിന് ഡോക്ടറേറ്റ്. പൂനാ ബഥനി ആശ്രമത്തിന്റെ സുപ്പീരിയർ, ബഥനി വിദ്യാ പീഠത്തിന്റെ റെക്ടർ, പൂനാ സെമിനാരിയുടെ മോറൽ തീയോളജി പ്രൊഫസർ, മലങ്കര സെമിനാരി ഉൾപ്പെടയുള്ള വിവിധ മേജർ സെമിനാരികളുടെ വിസിറ്റിംഗ് പ്രൊഫസർ എന്നീ നിലകളിൽ ശ്രദ്ധേയമായ സംഭാവനകൾ പിതാവിന്റേതായുണ്ട്. ബഥനി നവ ജ്യോതി പ്രൊവിൻസിന്റെ പ്രഥമ പ്രൊവിൻഷ്യലായി 2000-ൽ പിതാവ് തെരഞ്ഞെടുക്കപ്പെട്ടു. 2007-ലാണ് മലങ്കര കത്തോലിക്കാ സഭയുടെ അധികാരപരിധിക്കു പുറത്തുള്ള വിശ്വാസികളുടെ അപ്പസ്തോലിക വിസിറ്ററായി ബനഡിക്ട് പതിനാറാമൻ മാർപാപ്പ നിയമിച്ചത്. ഗുഡ്ഗാവ് കേന്ദ്രമാക്കി പിതാവ് തന്റെ പ്രവർത്തനം ഊർജസ്വലമാക്കി. 2015 മെയ് 01-ന് ഗുഡ്ഗാവ് ഭദ്രാസനത്തിന്റെ പ്രഥമ അധ്യക്ഷനായി പിതാവ് അവരോധിതനായി. സഭയുടെ വളർച്ചയ്ക്കായി ഏറെ കരുതലോടെയുള്ള ശുശ്രൂഷയാണ് പിതാവ് ഗുഡ്ഗാവ് ഭദാസനത്തിൽ ആസൂത്രണം ചെയ്തത്.

വിഭവങ്ങൾ കുറഞ്ഞതും ആവശ്യങ്ങൾ ധാരാളവുമുള്ള വടക്കേ ഇന്ത്യൻ സാമൂഹ്യ പശ്ചാത്തലത്തിൽ ദൈവാശ്രയത്തിൽ ഊന്നിയ അജപാലന ശുശ്രൂഷ പിതാവ് ഭംഗിയായി നിർവഹിച്ചു. അതോടൊപ്പം മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സുവിശേഷ




സംഘത്തെ പ്രേഷിത തീക്ഷ്ണതയോടെ ക്രിയാത്മകമായി പിതാവ് നയിച്ചു. മലങ്കര സഭയുടെ സുവിശേഷവത്കരണ ശുശ്രൂഷയിലും പ്രേഷിത പ്രവർത്തനങ്ങളിലും, പ്രാർത്ഥന, വ്യക്തിപരമായ ആത്മീയ ഒരുക്കങ്ങൾ, ഉപവാസം, വർജ്ജന, തിരുവചന ധ്യാനം, തിരുവചനം ആസ്പദമാക്കിയുള്ള അനുദിന ജീവിതം, സഭാത്മകമായ സമീപനങ്ങൾ എന്നിവ വഴി സുവിശേഷ സംഘം വന്ദ്യ പിതാവിന്റെ ആത്മീയ നേതൃത്വത്തിൽ മാതൃകാപരമായ ആത്മീയ ശുശ്രൂഷ സഭയിൽ നിർവഹിച്ചു. പിതാവിന്റെ പ്രേഷിത ആഭിമുഖ്യങ്ങളും തീഷ്ണതയുള്ള അജപാലന ശുശ്രൂഷയും വഴി മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അഭിമാനാർഹമായ സ്വീകാര്യത വടക്കേഇന്ത്യയുടെ പ്രേഷിത ഭൂമിയിൽ ലഭിച്ചു. ഭാരത മെത്രാൻ സമിതിയുടെ വനിതാ ശാക്തീകരണം ഏകോപിപ്പിക്കുന്ന കമ്മീഷനിലും, സുവിശേഷവത്കരണ സമിതിയിലും പിതാവ് കർമ്മോൽസുകനായിരുന്നു.

വൈദിക വിദ്യാർഥിയായും വൈദിക ജീവിതത്തിന്റെ ദീർഘ വർഷങ്ങളിലും ശ്രേഷ്ഠാചാര്യനായും വന്ദ്യ പിതാവിന്റെ ഹൃദയഭൂമി വടക്കേ ഇന്ത്യയാണ്. വിശാലമായ ജനസമൂഹത്തിന്റെ കാതലായ അനേകം ആവശ്യങ്ങളിൽ ഹൃദയ അലിവോടെ പിതാവ് സമീസ്ഥനായിരുന്നു. തന്റെ കഴിവും ബന്ധങ്ങളും സൗഹൃദങ്ങളും വേദനിക്കുന്നവരുടെ കണ്ണീരൊപ്പുവാൻ പിതാവ് വ്യയം ചെയ്തു. വിശക്കുന്നവർക്ക് അപ്പമായും സമാശ്വാസത്തിന്റെ വാക്കുകളുമായും പിതാവ് എപ്പോഴും ഓടിയെത്തിയിരുന്നു. ആവശ്യക്കാരെ തേടി അലയുമ്പോൾ തന്റെ ആരോഗ്യവും സ്വസ്ഥതയും അവർക്കുവേണ്ടി പിതാവ് മാറ്റിവച്ചു. തന്നെ ഭരമേല്പിച്ച ആടുകളുടെ ഗന്ധമറിഞ്ഞ, അവരുടെ നൊമ്പരം തന്റെ നൊമ്പരമാക്കി മാറ്റിയ സഹാനുഭൂതിയുടെ ആൾരൂപമായിരുന്നു പിതാവ്. കോവിഡ് 19 മഹാമാരി രാജ്യ തലസ്ഥാനത്ത് താണ്ഡവമാടിയപ്പോൾ ആരോഗ്യവും സമയവും സംവിധാനങ്ങളുമെല്ലാം പിതാവ് അവർക്കുവേണ്ടി മാറ്റിവച്ചു. അവരുടെ അലച്ചിലും ദു:ഖവും തന്റേതാക്കി മാറ്റി. അനേക കുടുംബങ്ങളുടെ കണ്ണീർ തുടയ്ക്കുവാനുള്ള സ്വാന്തന ശുശ്രൂഷയ്ക് പിതാവ് നേതൃത്വം നൽകി. പാവങ്ങളുടെ കണ്ണീരൊപ്പിയ വത്സല പിതാവ് വേദനകളില്ലാത്ത ലോകത്തിലേക്ക് നിത്യ സമ്മാനത്തിനായി വിളിക്കപ്പെട്ടു.

ജേഷ്ഠ സഹോദരനെപ്പോലെ എന്നെ കരുതി സ്നേഹിച്ച വത്സല പിതാവ് അകാലത്തിൽ നമ്മിൽ നിന്ന് യാത്രയായിരുന്നു. വന്ദ്യ പിതാവിന്റെ വേർപാടിൽ ദുഃഖിക്കുന്ന എല്ലാ പ്രിയപ്പെട്ടവരോടും, പ്രത്യേകിച്ച്, ഡൽഹി ഗുഡ്ഗാവ് ഭദ്രാസനത്തോടും എന്റെ അനുശോചനവും പ്രാർത്ഥനയും അറിയിക്കുന്നു. വന്ദ്യ പിതാവിന് ഹൃദയപൂർവ്വം ആദരാഞ്ജലികൾ..

# സഹാനുഭൂതിയുടെ മഹാ ഇടയൻ

കഴിഞ്ഞ വർഷത്തെ ലോക്ഡൗൺ കാലത്ത് ബർണബാസ് പിതാവ് ചില അംശവടികൾ സ്വയം സ്വീകരിച്ചു. സ്നേഹത്തിന്റെയും സഹാനുഭൂതിയുടെയും അംശവടികൾ. തന്റെ ദേവാലയത്തിലല്ല, ദേവാലയത്തിന്റെ താഴത്തെ നിലയിലൊരുക്കിയ അടുക്കളയിൽ അവ പിടിച്ചു. ചട്ടുകം, തവി തുടങ്ങിയവയായിരുന്നു ആ അംശവടികൾ. ഓരോ ദിവസവും തെരുവിന്റെ മക്കൾക്കായി ഭക്ഷണമൊരുക്കാൻ പിതാവു മുന്നിൽനിന്നു. വിശക്കുന്നവർക്ക് വചനമാകേണ്ടത് ഭക്ഷണമെന്നതായിരുന്നു അതിനു പിന്നിലെ ബോധ്യം. ഭക്ഷണപ്പൊതികളോരോന്നും പിതാവ് പരിശോധിക്കും. അളവു കുറഞ്ഞാൽ ക്ഷോഭിക്കും. പേരു നേടാനും ചടങ്ങിനുമല്ല, വിശപ്പകറ്റാനാണ് ഭക്ഷണം നൽകുന്നതെന്നും കൈനീട്ടുന്നവരും മനുഷ്യരാണെന്ന് മറക്കരുതെന്നും ഒപ്പമുള്ളവരെ ഉപദേശിക്കും. അതിഥിത്തൊഴിലാളികൾ ഡൽഹിയിലെ വഴികളിൽ അലഞ്ഞ ദിവസങ്ങളിലൊന്നിൽ പിതാവു പറഞ്ഞതോർക്കുന്നു: 'അവർക്കായി പ്രാർഥിച്ചതുകൊണ്ട് എന്തുകാര്യം? ഭക്ഷണവും വെള്ളവും നൽകുകയെന്നതല്ലേ അവർക്ക് ആശ്വാസമാകുന്ന ആദ്യ പ്രാർഥന?' ദാനമനസല്ല, ദൗത്യമനസാണ് പിതാവിനുണ്ടായിരുന്നത്. അതു തിരിച്ചറിഞ്ഞ് ഡൽഹി സർക്കാർപോലും കാഴ്ചപരിമിതരുടെ കോളനിയിലും മറ്റും ഭക്ഷണവിതരണ ചുമതല പിതാവിനെ ഏൽപിച്ചു.



ഡൽഹിയിലെ അധികാര ഇടനാഴികൾ പിതാവിന് പരിചിതമല്ലായിരുന്നു; ഈ നഗരത്തിൽ ഏതൊക്കെ ഫ്ളൈ ഓവറുകൾക്കു ചുവട്ടിലും ഏതൊക്കെ ചേരിയിലും വിശക്കുന്നവരുണ്ട്: അതായിരുന്നു സുപരിചിതം. പിതാവിന്റെ കൂടെ ചില ദിവസങ്ങളിൽ ഭക്ഷണവിതരണത്തിനു പോയപ്പോഴാണ് അതു മനസിലായത്. ദൂരത്തുവച്ചേ പിതാവു പറയും: 'ദാ, അവിടെ രണ്ടു പേരുണ്ടാവും... കുറച്ചുമാറി രണ്ടു കുഞ്ഞുങ്ങളും അമ്മയുമുണ്ടാവും. അപ്പുറത്തൊരു ചേട്ടനുണ്ടാവും.' അടുത്തുചെല്ലുമ്പോൾ, പിതാവിന്റെ കരങ്ങൾക്കായി കാത്തിരുന്നവരെന്നോണം അവരുടെ കണ്ണുകൾ തെളിയും. ഭക്ഷണപ്പൊതികൾ തികെയാതെവരുമ്പോൾ, നാളെ വരാം, നാളെ വരാം എന്നു പിതാവു പറയുക വേദനയോടെയാണ്. അങ്ങനെയൊരു ദിവസം വൈകി വീട്ടിലേക്കു മടങ്ങുമ്പോഴുണ്ടായ അനുഭവം പിതാവിന്റെ സഹചാരി റെനി മാത്യു പറഞ്ഞതോർക്കുന്നു: ഏതാനും പേർ ഒരു കടത്തിണ്ണയിലിരിക്കുന്നു. അവർ ഒന്നും കഴിച്ചിട്ടില്ലെന്നു പിതാവിന് ഉറപ്പാണ്. അവർക്കു കൊടുക്കാൻ കൈയിലൊന്നുമില്ല. വണ്ടി മുന്നോട്ടുപോകട്ടെയെന്നാണ് നിർദ്ദേശം. കുറച്ചു മുന്നോട്ടുപോയപ്പോൾ ഒരു ചെറിയ കടതുറന്നിരിക്കുന്നു. പിതാവ് അവിടെ കയറി വെള്ളവും ബിസ്കറ്റുമൊക്കെ വാങ്ങി, ആദ്യം കണ്ട കടത്തിണ്ണയിലേക്കു മടങ്ങി.

കോവിഡിനൊക്കെ എത്രയോ മുൻപ്, പ്രചോദനയുടെ ഭക്ഷണവിതരണ പദ്ധതിയെക്കുറിച്ചു പറയുമ്പോൾ, പിതാവിന്റെ കണ്ണുനിറയുന്നതു കണ്ടിട്ടുണ്ട്. വളരെക്കുറച്ചുപേർക്കു മാത്രമേ ഭക്ഷണം എത്തിക്കാൻ തന്നാൽ ആവുന്നത്രയും പേരുടെ വിശപ്പകറ്റാൻ മാത്രമല്ല പിതാവ് ശ്രമിച്ചത്. മാനസരോവർ പാർക്കിലെയും നെബ്സരായിലെയും ചേരികളിലുള്ള കുഞ്ഞുങ്ങൾക്ക് പോഷകാഹാരമെത്തിക്കാനും പഠനസൗകര്യത്തിനുമൊക്കെ നടപടികളുറപ്പാക്കി. ജസോളയിലെ ശാന്തി ആശ്രമത്തിൽ അഗതികളെ പാർപ്പിച്ചു. ക്രൈസ്തവ ചരിത്രത്തിൽ, ബർണബാസ് എന്ന വിശുദ്ധൻ ജീവിച്ചത് എഡി ഒന്നാം നൂറ്റാണ്ടിലാണ്. നല്ല മനുഷ്യൻ, ആത്മീയ അരൂപിയാൽ നിറഞ്ഞവൻ എന്നൊക്കെയായിരുന്നു ആ ബർണബാസിനുള്ള വിശേഷണം. ഇപ്പോൾ ആ പേരിന് കൂടുതൽ നല്ല വിശേഷണങ്ങൾ ചേരുകയാണ്. ഓഗസ്റ്റ് 26 വിശുദ്ധ മദർ തെരേസയുടെ ജന്മദിനമാണ്. ആ ദിനത്തിൽ പിതാവിന്റെ മടക്കയാത്ര എന്നതും വിശേഷണങ്ങളുമായി ചേർത്തു വായിക്കാം.





# ഐക്യത്തിന്റെ കൂദാശ രക്ഷയുടെ കവാടം

റവ. ഫാ. ജേക്കബ് ജോർജ്ജ് ചിറയത്ത്

"ലോകത്തിൽ അതിദ്രുതം വളരുന്ന വ്യക്തിഗത സഭയായി" മലങ്കര കത്തോലിക്കാ സഭ ഇന്ന് അംഗീകരിക്കപ്പെടുന്നു. ദൈവാശ്രയത്തിൽ ഒന്നു മാത്രം പദമൂന്നി സമാരംഭിച്ച പുനരൈക്യപ്രസ്ഥാനം, ആരംഭം മുതൽ ഇന്നുവരെ, "ജനതകളുടെ പ്രകാശമായ ക്രിസ്തുവിനെ" സംലഭ്യമാക്കുന്നു, അതും ലോകത്തിന്റെ അതിർത്തികളോളം."ചെറിയ അജഗണമെ, ഭയപ്പെടേണ്ടതില്ല. നിങ്ങൾക്കു രാജ്യം നൽകാൻ പിതാവു തിരുമനസ്സായിരിക്കുന്നു"വെന്നുള്ള അനുഗ്രഹം, അതിന്റെ പൂർണ്ണതയിൽ ഏറ്റുവാങ്ങുന്നു, നമ്മുടെ സഭ, ഇത്തരുണത്തിൽ (ലൂക്കാ 12: 32).

**പശ്ചാത്തലം:**

ചരിത്രത്തിന്റെ പ്രയാണത്തിലും അതിന്റെ വഴിത്താരയിലും വന്നണഞ്ഞ ഒരു ആകസ്മികതയായിരുന്നില്ല മലങ്കരയുടെ പുനരൈക്യം. അതിൽ ഇതളഴിഞ്ഞ ദൈവികപദ്ധതിയുടെ ആവിഷ്ക്കാരവും, തളരിതമായ ദൈവിക പരിപാലനയുടെ നിരന്തരപോഷണവുമാണ് പുനരൈക്യപ്രസ്ഥാനത്തെയും, അതുയർത്തുന്ന "ഒരു ഇടയനും, തൊഴുത്തുമെന്ന" ലക്ഷ്യത്തെയും കാലികവും പ്രസക്തവുമാക്കുക.

ക്രിസ്തുവർഷം 52-ൽ തന്നെ ഭാരതം മാർതോമാ ശ്ലീഹായിലൂടെ സുവിശേഷ ദീപ്തി ഏറ്റുവാങ്ങി. നിർഭാഗ്യവശാൽ അതിരുകവിഞ്ഞ പാരമ്പര്യവാദത്തിന്റെ കുരുക്കിലും, ഇറങ്ങിച്ചല്ലുവാനുള്ള സങ്കോചത്തിലും അടിപ്പെട്ട് ദാനമായി ലഭിച്ച സുവിശേഷത്തിന്റെ വെളിച്ചം കട്ടിലിനടിയിലും പറയുടെ കീഴിലും നൂറ്റാണ്ടുകളോളം ഭാരത സഭ ഒളിപ്പിച്ചു വച്ചു. തിരുസഭ, "സ്വഭാവത്താൽ തന്നെ പ്രേക്ഷിതയാണെന്നുള്ള" അടിസ്ഥാനതത്വം തലമുറകളോളം വിസ്മരിക്കപ്പെട്ടു. പക്ഷേ മാനുഷിക ഉദാസീനതയും അലസതയെയും മറികടക്കുന്ന ദൈവിക ഇടപെടൽ മലങ്കരയിൽ നിരന്തരമുണ്ടായിരുന്നുവെന്ന് അതിന്റെ ഗതിവിഗതികൾ വീക്ഷിക്കുന്ന ആർക്കും മനസ്സിലാകും.

ദൈവികപദ്ധതി ഇതളഴിയുക പലപ്പോഴും അവ്യവസ്ഥകളുടെ നടുവിലും അതിനോടൊപ്പം അസ്വസ്ഥതകളുടെ വേലിയേറ്റങ്ങൾക്കിടയിലൂടെയുമാണ്. പ്രപഞ്ചത്തിന്റെ സൃഷ്ടിയും തിരുകുടുംബത്തിന്റെ ആരംഭവുമെല്ലാം അവയുടെ ഉദാഹരണങ്ങളാണ്. തട്ടിയുണർത്തി, വഴിയാഹാരം നൽകി ലക്ഷ്യസ്ഥാനത്ത് എത്തിക്കുന്നതും ദൈവികപദ്ധതിയുടെ മറ്റൊരു തരളിത ഭാവമാണ്. ഏലിയാ പ്രവാചകൻ ഉദാഹരണം. താൻ അയക്കപ്പെട്ടവളാണെന്നും ലോകത്തിന്റെ അതിർത്തികളോളം സുവിശേഷമെത്തിക്കേണ്ടവളാണെന്നും മറന്നുറങ്ങിയ മലങ്കരയെ, ഞെട്ടിയുണരുവാനും, അന്തിച്ചു നിൽക്കുവാനും, സ്വത്വബോധം തേടിയലയുവാനും, പ്രസക്തിയും, അനന്വതയും ആഴത്തിൽ അറിയുവാനും, നീണ്ട പതിനഞ്ചു നൂറ്റാണ്ടുകളോളം അവൾ അറിയാതിരുന്ന അധിനിവേശങ്ങൾ അവളെ നിർബന്ധിക്കുന്നു. കാതോലികവും, ശ്ലൈഹീകവും, ഏകവും വിശുദ്ധവുമായ തിരുസഭയുടെ വിശ്വാസം പ്രാദേശികമായി ആവിഷ്ക്കരിക്കപ്പെടുകയും അന്ത്യോക്യൻ ആരാധനാക്രമത്തിൽ അധിഷ്ഠിതമായി, ഭാരതീയ സങ്കേതങ്ങളുടെ ഉൾച്ചേരലിലൂടെ ആഘോഷിക്കപ്പെടുകയും ചെയ്തുവെന്നുള്ളതാണ് മലങ്കരയുടെ പ്രത്യേകത. അപ്പസ്തോല സംഘത്തിന്റെ തലവനായ വിശുദ്ധ പത്രോസിന്റെ സിംഹാസനത്തോടും, പിൻഗാമികളോടും സെലൂഷിയാ സെസ്സിഫോൺ സഭയിലൂടെയും, ഇവിടേയ്ക്കയക്കപ്പെട്ട അതിലെ മെത്രാന്മാരിലൂടെയും മലങ്കര അതിന്റെ കൂട്ടായ്മയും സംസർഗവും നിലനിറുത്തുമ്പോഴും, തദ്ദേശീയരായ അർക്കദിയാക്കോനിലൂടെ നൈയ്യാമികമായി ഭരിക്കപ്പെട്ടിരുന്നു. സഭയുടെ സാർവ്വത്രികത, മലങ്കരയുടെ പ്രാദേശികതയെ ഹനിക്കുകയോ, മലങ്കരയുടെ പ്രാദേശികത സഭയുടെ സാർവ്വത്രികതയെ നിരാകരിക്കുകയോ ചെയ്തിരുന്നില്ല. പക്ഷേ ഏകത്വം ഐക്യരൂപ്യമാണെന്നു തെറ്റിധരിക്കപ്പെട്ട സാഹചര്യത്തിൽ, അതും മലങ്കരയെ അതിന്റെ തനിമയിൽ അടുത്തറിയുവാനോ, മനസ്സിലാക്കുവാനോ, അംഗീകരിക്കുവാനോ തയ്യാറാകാത്ത പാശ്ചാത്യ അധിനിവേശങ്ങൾ ഉദയംപേരൂർ സുന്നഹദോസിൽ (1599) അവയുടെ ഉത്തുംഗശ്രേണിയിലെത്തി. അതിലെ തീരുമാനങ്ങളുടെ കണിശതയാർന്ന നിർവ്വഹണങ്ങളും, തലമുറകളുടെ പ്രചോദനമായിരുന്ന ആരാധനയുടെ നിരോധനവും, സ്വയം ശീർഷക ഭരണസംവിധാനത്തിലേക്കുള്ള കടന്നു കയറ്റവും മലങ്കരയെ കൂനൻ കുരിശു സത്യമെന്ന യാഥാർത്ഥ്യത്തിലേക്കു തള്ളിവിട്ടു (1653). മലങ്കരയെ കീറിമുറിച്ച ഒരു വിടവും, വിഭജനത്തിൽ നിന്നും, വിഭജനത്തിലേക്കു നയിച്ച മുറിവുമായിരുന്നു, കൂനൻ കുരിശു സത്യം. ആ വിടവും, മുറിവും സുഖകരമോ. ആശ്വാസപ്രദമോ അല്ലെന്നിരിക്കേ, അവയിലേക്കുള്ള ആർദ്രമായ ദൈവിക കരുണാ പ്രവാഹമായിരുന്നു, മലങ്കരയിലെ പുനരൈക്യം. മൂന്നു നൂറ്റാണ്ടുകളോളം നീണ്ട കണ്ണീരു കലർന്ന പ്രാർത്ഥനകളുടെയും, ഐക്യത്തിനായുള്ള പരിശ്രമങ്ങളുടെയും പൂർത്തീകരണമായിരുന്നു, ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ ഉരുവായ പുനരൈക്യം. ദൈവാത്മപ്രേരിതമായ മലങ്കരയുടെ ഒരു പരിച്ഛേദം, സത്യ സഭയുടെ മടിത്തട്ടിലേക്കു മടങ്ങിവന്നപ്പോൾ അതിലേക്കതിനെ നയിച്ച ദു:ഖയാഥാർത്ഥ്യങ്ങൾ മലങ്കരയിലെ സഹോദരീ സഭകളിൽ നിലനിൽക്കുന്നുവെന്നുള്ളത് ഇന്നിന്റെ വേദനയും ഉത്പ്പുമായി തുടരുന്നു. പുനരൈക്യമെന്ന വാതായനം കടന്നെത്തിയ മലങ്കര കത്തോലിക്കാ സഭ, ഇന്നു ഐക്യത്തിന്റെ കൂദാശയായി നിലകൊള്ളുന്നുവെന്നുള്ളതാണ് അതിന്റെ ഏറ്റം സവിശേഷമായ കാലിക പ്രസക്തി. അവ്യവസ്ഥകളെ ദൈവം മറികടക്കുന്നത് കൗദാശികമാനങ്ങളിലൂടെയും വ്യക്തികളുടെ ത്യാഗോജ്ജ്വല സമർപ്പണങ്ങളിലൂടെയുമാണ്. അസമാധാനത്തിന്റെ അസ്വസ്ഥതകൾ പേറുന്ന, കലഹത്തിന്റെ ഉതപ്പ് ഉയർത്തുന്ന സഹോദരി സഭകൾക്കു, ശാന്തിതീരത്തേയ്ക്കുള്ള സൂചികയായി മലങ്കര കത്തോലിക്കാ സഭപ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. കോടതി വിധികൾക്കുമാത്രം ഉദാത്ത ആരാധനാസ്വതന്ത്ര്യവും, നിരന്തരമായ ദൈവജന രൂപീകരണവും അവികല സ്വയം ശീർഷകത്വവും ഉറപ്പുവരുത്തുവാനുവുകയില്ലെന്നും സത്യസഭ നൽകുന്ന അടിത്തറ അവയ്ക്കാവശ്യമാണെന്നും മലങ്കര കത്തോലിക്കാ സഭ അടിവരയിടുന്നു. പുനരൈക്യാനന്തരം പരിശുദ്ധ 11-ാം പീയൂസ് മാർപാപ്പയെ, മാർ ഈവാനിയോസ് പിതാവ് സന്ദർശിക്കുമ്പോൾ, ആഗോള കത്തോലിക്കാ സഭയുടെ സ്വീകരണം എത്രത്തോളം ഊഷ്മളമായിരുന്നുവെന്നു സൂചിപ്പിക്കുന്നു ഈ വാക്കുകൾ; "സ്വാഗതം, വലിയ സ്വാഗതം". പത്രോസിന്റെ പിൻഗാമി, മാർതോമായുടെ പിൻഗാമിയെ സ്വീകരിക്കും വിധം അവിടെ അദ്ദേഹത്തെ പരിശുദ്ധ പിതാവ് ആശ്ലേഷിച്ചു സ്വീകരിക്കുകയുണ്ടായി. ഇക്കഴിഞ്ഞ കാലയളവിൽ മലങ്കര കത്തോലിക്കാ സഭയ്ക്ക്, ആഗോള കത്തോലിക്കാ സഭയിൽ, വിശാല മനുഷ്യസമൂഹത്തിൽ ലഭിക്കുന്ന സ്വീകാര്യത, അവളുടെ കൗദാശികമാനത്തെ കൂടുതൽ പ്രശോഭിതമാക്കുന്നു. വത്തിക്കാനിലേക്കു ഇദംപ്രദം കടന്നു വന്ന മാർ ഈവാനിയോസ് തിരുമേനിയുടെ മനോഗതങ്ങൾ ചിന്തിച്ചാണ് താൻ, ഫ്രാൻസിസ് മാർപാപ്പയെ തിരഞ്ഞെടുത്ത കോൺക്ലേവിലേയ്ക്ക് പ്രവേശിച്ചതെന്ന് സഭയുടെ തലവനും പിതാവുമായ ബസേലിയോസ് കർദിനാൾ ക്ലീമിസ് കാതോലിക്കാ ബാവ ഈയടുത്തിടെ അനുസ്മരിക്കുകയുണ്ടായി. ഈ സഭയുടെ ക്രമാനുഗതമായ വളർച്ചയും, കാനോനിക സംവിധാനത്തിലുള്ള സ്ഥിരീകരണങ്ങളും, മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തപ്പെട്ട ക്രമീകരണവും, സഭയുടെ തലവനും പിതാവുമായ കാതോലിക്കാ ബാവ, ആഗോള കത്തോലിക്കാ സഭയുടെ തലവനെ തിരഞ്ഞെടുക്കുന്ന കർദിനാൾ സംഘത്തിലേക്ക് നിയോഗിക്കപ്പെട്ടുവെന്ന അംഗീകാരവും വഴിയായി, മലങ്കര കത്തോലിക്കാ സഭ, തന്റെ പ്രഘോഷണം തുടരുന്നു; പുനരൈക്യത്തിന്റെ വാതായനം കടന്നെത്തുന്ന ആരും ഇനിയും അന്വേഷിച്ചലയേണ്ടതില്ല പിന്നെയോ സത്യസഭയെ പുൽകിയണഞ്ഞാൽ മാത്രം മതിയാകും. മലങ്കരയെ നയിച്ച, നയിക്കുന്ന പുണ്യശ്ലോകരായ പിതാക്കന്മാർ, "ഒരു തൊഴുത്തും ഇടയനും" എന്ന അവസ്ഥയ്ക്കായി, തങ്ങളുടെ ഏതു സ്ഥാനവും ത്യജിക്കുവാൻ തയ്യാറാണെന്നു, സമയാസമയങ്ങളിൽ അറിയിച്ചത്, ദൈവഹിതത്തിനായി ത്യാഗോജ്ജ്വല സംഭാവനകൾ നൽകാൻ തങ്ങൾ തയ്യാറാണെന്നും, ഈ സഭ, സത്യസഭയിലേക്കുള്ള വാതിലാണെന്നും അടിവരയിടുന്നതായിരുന്നു. കാറ്റും കോളും നിറഞ്ഞ ഒരു അന്തരീക്ഷത്തിൽ, മലങ്കര കത്തോലിക്കാ സഭ, ശാന്തയായി നിലകൊള്ളുന്നതും, സമഗ്രതയോടെ മുന്നേറുന്നതും, തന്റെ മണവാളനായ ക്രിസ്തുവിനെ സാക്ഷിക്കുന്നതും അവളുടെ ഈ കാലിക പ്രസക്തി തിരിച്ചറിഞ്ഞു കൊണ്ടുതന്നെയാണ്. ആഗോള കത്തോലിക്കാ സഭ രക്ഷയുടെ സാർവ്വത്രിക കൂദാശയാണെന്നും അതിനെ, താൻ വിരിക്കപ്പെട്ട മേഖലയിൽ താനാണ് ആവിഷ്ക്കരിക്കുന്നതെന്നും അവൾ തിരിച്ചറിയുന്നതിനാൽ ദൈവവുമായുള്ള ഗാഢ ഐക്യത്തിന്റെയും മാനവകുലത്തിന്റെ ഒരുമ

യുടെ അടയാളവും ഉപകരണവുമാകുവാൻ അവൾ തന്നെ തന്നെ കൂടുതൽ പ്രസക്തമായി സമർപ്പിക്കുന്നു.

**രക്ഷാകര ചരിത്ര പശ്ചാത്തലത്തിൽ**

ദൈവിക പദ്ധതിയുടെ വിശാല പശ്ചാത്തലത്തിലും ത്രിത്വൈകദൈവത്തിന്റെ അതുല്യ നടപടികളിലും ദൈവിക തിരഞ്ഞെടുപ്പിന്റെ സവിശേഷ മേഖലയിലും കേന്ദ്രീകരിച്ചു മാത്രമെ പുനരൈക്യ പ്രസ്ഥാനത്തിന്റെ കാലിക പ്രസക്തിയെ കൂടുതൽ വിശകലനം ചെയ്യുവാനാവുകയുള്ളൂ. "തന്റെ മുമ്പാകെ സ്നേഹത്തിൽ പരിശുദ്ധരും, നിഷ്കളങ്കരുമായിരിക്കാൻ ലോകസ്ഥാപനത്തിനു മുമ്പുതന്നെ അവിടുന്നു നമ്മെ ക്രിസ്തുവിൽ തിരഞ്ഞെടുത്തു" (എഫേസോസ് 1: 4). അറിയുംതോറും അതിശയിപ്പിക്കുന്നതാണ് ദൈവിക തിരഞ്ഞെടുപ്പിന്റെ മാനങ്ങൾ. മനുഷ്യൻ ദൈവത്തെ തിരഞ്ഞെടുക്കുകയല്ല പിന്നെയോ, അസ്ഥിത്വവും, പൂർണ്ണതയിലേയ്ക്കുയരുവാനുള്ള കഴിവും നൽകി, മനുഷ്യനെ തനിക്കു മുൻപിൽ പ്രതിഷ്ഠിക്കുന്നതവിടുന്നാണ്. തന്നെയറിയുവാനും, സ്നേഹിക്കുവാനും, തന്നെ നോക്കി ജീവിക്കുവാനും, അവസാനം തന്നിൽ എത്തിച്ചേരാനും, മനുഷ്യനെ പ്രാപ്തനാക്കുന്നതും, ശാക്തീകരിക്കുന്നതും ദൈവം തന്നെയാണ്. അപ്പോൾപോലും, തന്റെ അനന്തസ്നേഹം മനുഷ്യന്റെ സ്വാതന്ത്ര്യത്തെ നിരാകരിക്കുകയോ, തടസ്സപ്പെടുത്തുകയോ, അതിർത്തികൾ നിർണ്ണയിക്കുകയോ ചെയ്യുന്നില്ല. പക്ഷേ, മനുഷ്യനെ തന്നിലേക്കാകർഷിക്കുന്നതിൽ നിന്നും ദൈവം ഒരിക്കലും വിരമിക്കുന്നില്ല. കാരണം മനുഷ്യൻ നിരന്തരം അന്വേഷിക്കുന്ന സത്യവും, സൗഭാഗ്യവും ദൈവത്തിൽ മാത്രമെ കണ്ടെത്താനാവുകയുള്ളൂ. "ദൈവമെ, അങ്ങു ഞങ്ങളെ, അങ്ങേയ്ക്കായി സൃഷ്ടിച്ചു. അങ്ങിൽ എത്തിച്ചേരുന്നിടം വരെ ഞങ്ങളുടെ ഹൃദയം അസ്വസ്ഥമാകുന്നു" എന്നുള്ള വി. അഗസ്തീനോസിന്റെ പ്രസ്താവം പ്രസക്തമാണിവിടെ. ശാന്തിയും സമാധാനവും ദൈവികദാനങ്ങളാണെന്നും സത്യസഭയുടെ മടിത്തട്ടിലേറി ദൈവിക ഹൃദയത്തോടു ചേർന്നു നിൽക്കുമ്പോഴാണ് അവ അനുഭവവേദ്യമാകുന്നതെന്നും മലങ്കര സഭ, ഏവരെയും ഓർമ്മിപ്പിക്കുന്നു. ദൈവത്തെയനുഭവിക്കുവാൻ കഴിയാത്തത് ഈ കാലഘട്ടത്തിലെ കൊടിയ വിഷാദവും, അതിന്റെ അഭാവം വിഭജനത്തിന്റെ മൂലകാരണവുമാണ്. ദൈവത്തെയറിഞ്ഞുവെന്നുള്ളതും ആ ദൈവത്തെ അറിയുവാൻ കാരണമാകുന്നുവെന്നുള്ളതുമാണ് ഈ സഭയുടെ അനന്യത. ഈ അനന്യത തന്നെയാണ് അവളെ ഇത്തരുണത്തിൽ പ്രസക്തയാക്കുക.

**പരിശുദ്ധ ത്രിത്വാധിഷ്ഠിത മാനങ്ങൾ**

"പിതാവിനും, പുത്രനും, പരിശുദ്ധാത്മാവിനും സ്തുതി. ആദിമുതൽ തന്നെ എന്നേക്കും ആമീൻ". മലങ്കരയുടെ കൂദാശകളും കൂദാശാനുകരണങ്ങളും, പ്രാർത്ഥനകളും ആരംഭിക്കുക ആഘോഷമായ ഈ പ്രഘോഷണത്തോടും അതിനുള്ള പ്രത്യുത്തരത്തോടും കൂടിയാണ്. ഇതു തികച്ചും ഒരു യാദൃശ്ചികതയല്ല, പിന്നയോ പരിശുദ്ധ ത്രിത്വത്തിൽ ഈ സഭ എത്ര ആഴത്തിൽ ഉറപ്പിക്കപ്പെട്ടിരിക്കുന്നുവെന്നുള്ളതിന്റെയും, നിലനിറുത്തപ്പെടുന്നുവെന്നുള്ളതിന്റെയും, നയിക്കപ്പെടുന്നുവെന്നുള്ളതിന്റെയും നേർ സാക്ഷ്യമാണ്. സകല നന്മകളും മനുഷ്യരിലേക്കാഴ്ന്നിറങ്ങുന്നത് ദൈവപിതാവിന്റെ ഹൃദയത്തിൽ നിന്നുമാണ്. കരകവിയുന്ന ദൈവിക സ്നേഹത്തിന്റെ മറ്റൊരു തൂവൽ സ്പർശം തന്നെയാണ് പുനരൈക്യപ്രസ്ഥാനം. ശേഖരണവും രൂപീകരണവുമാണ് സർവ്വശക്തനായ ദൈവം നിരന്തരം നടത്തുക. അബ്രഹാമിന്റെ വിളിയും ദൗത്യം ഭരമേൽപ്പിക്കലും ഉദാഹരണമായി എടുക്കാം. തന്റെ ഏകജാതനെ സമ്മാനിക്കുവാൻ ഒരു ജനതയെ ശേഖരിക്കുന്നതിന്റെയും രൂപീകരിക്കുന്നതന്റെയും ആരംഭമായിരുന്നു അത്. അബ്രഹാമിന്റെ വിശ്വാസ ദൃഢതയിൽ രൂപീകരിക്കപ്പെട്ട ജനതയെ ഈജിപ്തിലെ അടിമത്വത്തിൽ നിന്നും തേനും പാലുമൊഴുകുന്ന കാനാനിലേക്കു നയിക്കുവാൻ മോശയെ ദൈവം സജ്ജമാക്കുന്നു. പരിശീലനത്തിന്റെ വിവധ ഘട്ടങ്ങൾ താണ്ടിയ മോശയുടെ ഇടയദണ്ഡിൽ തന്റെ ശക്തി നിവേശിപ്പിച്ച്, അവനെ ശാക്തീകരിച്ച്, കൂട്ടായി അഹറോനേയും നൽകി അയക്കുമ്പോൾ, അയച്ചവൻ കൂടെയുണ്ടെന്ന വിശ്വാസവും ശരണവും മോശയിൽ പ്രകടമായിരുന്നു. പുറപ്പാടിന്റെ അനുഭവത്തിൽ, ദൈവം തന്റെ ജനതയ്ക്കു മുമ്പേ നടന്നുവെന്നും, പകൽ സൂര്യതാപത്തിൽ നിന്നും അതിന്റെ ആഘാതത്തിൽ നിന്നും അവരെ രക്ഷിക്കാൻ മേഘമായും, രാത്രിയിൽ പ്രകാശം ചൊരിയാനും, തണുപ്പിൽ നിന്നു സംരക്ഷിക്കുവാനുമായി ദീപസ്തംഭമായും താനവരുടെമേൽ വിരിക്കപ്പെട്ടുവെന്നും നാമറിയുന്നു. പുറപ്പാടിന്റെ ഒരു നിർണ്ണായകതയിൽ സീനായ് മലയിലേക്കിറങ്ങി വന്ന സർവ്വശക്തനായ ദൈവം മോശ



യുടെ കൗദാശികതയിലൂടെ അവരുമായി ഉടമ്പടിയിലേർപ്പെടുന്നു. ജീവിതശൈലിയേയും, അതിന്റെ ചര്യകളെയും രൂപീകരിക്കുവാൻ നിയമങ്ങൾ നൽകുന്നു. അങ്ങനെ താനവരുടെ ദൈവവും, അവർ അവന്റെ പ്രീയപ്പെട്ട ജനവുമാകുന്നു. തതാനുസൃതമായ ഒരു ക്രമം മലങ്കരയിലെ പുനരൈക്യത്തിലും നാം കാണുന്നുവെന്നുള്ളത് ഒരു യാദൃശ്ചികതയല്ല.

ശ്ലൈഹിക പിന്തുടർച്ച മുറിഞ്ഞ്, സ്വത്വബോധം നഷ്ടപ്പെട്ട്, സാംഗത്യം തേടി ഇരുട്ടിലലഞ്ഞ വിഘടിത മലങ്കര, ഈജിപ്തിലെ അടിമത്വത്തിനു സമാനമായി ശാന്തിതീരം തേടി ഉഴലുകയായിരുന്നു. മോശയയെ രൂപീകരിച്ചതിനു സമമായി മാർ ഈവാനിയോസ് തിരുമേനിയെ ദൈവം ഒരുക്കി, അവനിലൂടെ പുറപ്പാടിന്റെ അനുഭവത്തിലൂടെ തന്റെ ജനതയെ നടത്തിയതുപോലെ ഐക്യത്തിന്റെ കേദാരമായ കത്തോലിക്കാ സഭയിലേക്ക് മലങ്കരയെ നയിക്കുന്നു. അതുവരെയും പരിചയിച്ചു ശീലിച്ച ആരാധനാലയങ്ങളോ, സംരക്ഷിത കവചമണിയിച്ചിരുന്ന പാരമ്പര്യവാദങ്ങളോ, ചുരുങ്ങിയ പക്ഷം വളരുവാൻ ആവശ്യമായ ഒരു ഭൂപ്രദേശമോ മുൻപിലില്ലാതെയാണ് തിരുമേനിയുടെ നേതൃത്വത്തിൽ മലങ്കരയുടെ ഒരു പരിശ്ചേദം പുനരൈക്യത്തിനായി കൊല്ലം ലത്തീൻ അരമന ചാപ്പലിൽ ഭാഗ്യസ്മരണാർഹനായ ബൻസിഗർ തിരുമേനിയുടെ സവിധമണയുക. "ദൈവം നോക്കിക്കൊള്ളും" എന്ന വിശ്വാസവും "ദൈവം മതിയായവൻ" എന്ന ശരണവും ഉൾക്കൊണ്ട് അനന്തപുരിയിൽ പരിശുദ്ധ കത്തോലിക്കാ സഭയിൽ ഉരുവാക്കപ്പെട്ട പുതിയ റീത്തിന്റെ, ഒരു വ്യക്തിഗത സഭയുടെ ആസ്ഥാനം സ്ഥാപിക്കപ്പെടുമ്പോൾ മാർതോമ്മാ ശ്ലീഹായുടെ മാർഗം സ്വീകരിച്ച അധികം പേർ ഇവിടെയുണ്ടായിരുന്നില്ല. ഒന്നുമില്ലായ്മയെ ഉണ്മയുടെ നിറവാക്കി മാറ്റിയവൻ ഒരു സമൂഹത്തെ രൂപീകരിക്കുന്നതാണ് നാം തുടർന്നു കാണുക. അബ്രഹാമിനെ വിളിക്കുമ്പോൾ ലോത്തിനെ തഴയുകയായിരുന്നില്ല. ഇസ്രയേലിനെ ചേർത്തണയ്ക്കുമ്പോൾ, ചിറകിനടിയിൽ സംരക്ഷി

ക്കുമ്പോൾ മറ്റു ജനപഥങ്ങളെ കൊത്തിയകറ്റുകയായിരുന്നില്ല പിതാവായ ദൈവം. പിന്നെയോ അവരിലൂടെ സമസ്ഥരുടെയും രക്ഷയ്ക്കായുള്ള ഒരു പദ്ധതി അവിടുന്നു ആവിഷ്ക്കരിക്കുകയായിരുന്നു. പുനരൈക്യ പ്രസ്ഥാനത്തിന്റെ കൗദാശികതയിലൂടെ, ഒരു പക്ഷേ വടക്കു ചാലിയാറിനും, തെക്ക് പമ്പയാറിനും ഇടയിൽ ഒതുങ്ങി നിന്ന ഒരു പുരാതന അപ്പസ്തോലിക സഭയെ "ജനതകളുടെ പ്രകാശമായ" ക്രിസ്തുവിനെ കേരളത്തിലുടനീളം, ഭാരതത്തിന്റെ മുക്കിലും മൂലയിലും, ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും സാക്ഷിക്കുവാൻ ദൈവം തിരുമനസ്സായി. സത്യസഭയേകുന്ന സ്ഥിരതയിലൂടെ മാത്രമെ ദൈവ സമ്പാധനം സാധ്യമാവുകയുള്ളുവെന്നും, അത് രക്ഷയുടെ അനുഭവത്തിന് ആവശ്യമാണെന്നും ഈ സഭ കാലികമായി ഓർമ്മിപ്പിക്കുന്നു.

പുനരൈക്യ പ്രസ്ഥാനത്തിനു സാംഗത്യമേകുന്ന ക്രിസ്തു വിജ്ഞാനീയം വളരെ പ്രസക്തമാണിവിടെ. "വചനം മാംസമായി നമ്മുടെ ഇടയിൽ കൂടാരമടിച്ചു വസിച്ചു"(യോഹ 1:14) എന്നുള്ള തിരുവവതാര രഹസ്യം പുനരൈക്യപ്രസ്ഥാനത്തെ ആഴത്തിൽ സ്ഥിരീകരിക്കുന്നു. ഇസ്രയേലിലെ ഇടയ സങ്കൽപ്പത്തോട് ചേർന്നു നിൽക്കുന്ന വീക്ഷണമാണ് യോഹന്നാൻ ഇവിടെ ഉപയോഗിക്കുക. ഇടയൻ എവിടെയാകുന്നുവോ, അവിടെയായിരുന്നു ആടുകളുടെ ആല. അവർ പച്ചയായ മേച്ചിൽ സ്ഥലം കണ്ടെത്താൻ, പ്രശാന്തമായ ജലാശയത്തിൽ നിന്നും ദാഹജലം സ്വീകരിക്കുവാൻ, സ്വച്ഛമായ വിശ്രമം കണ്ടെത്താൻ ഇടയന്റെ സാന്നിധ്യം അനിവാര്യമായിരുന്നു. നിരന്തരമായ ആത്മഗതങ്ങളിലൂടെ, ഉറക്കെയുള്ള സ്വയം പ്രേരിത പ്രാർത്ഥനകളിലൂടെ, അതുമല്ലെങ്കിൽ വാദ്യോപകരണങ്ങളിലൂടെ തന്റെ സാന്നിധ്യത്തിന്റെ ഉറപ്പ് ഇടയൻ ആടുകൾക്ക് പകർന്നു നൽകിയിരുന്നു. അതുല്യമായ ആ സാന്നിധ്യമറിയാത്തപ്പോൾ മാത്രമാണ് അവ ചിതറിക്കപ്പെട്ടത്. കൂട്ടം തെറ്റപ്പെട്ടത്. കൂട്ടം തെറ്റി അലഞ്ഞവയെ മാത്രമാണ് ചെന്നായ്ക്കൾ ആക്രമിച്ചത്. അങ്ങനെയെങ്കിൽ പുനരൈക്യപ്രസ്ഥാനം തിരുവവതാര രഹസ്യം അടിവരയിടുന്ന ദൈവിക സംവിധാനമായിരുന്നു. അതോടൊപ്പം ഇടയനടുത്ത തന്റെ വ്യാപാരം തുടർന്നും നിർവ്വഹിക്കപ്പെടുന്ന വേദികയും. ഇരുളിൽ കഴിഞ്ഞിരുന്ന ഒരു ജനപഥം വലിയ പ്രകാശം മനുഷ്യാരരഹസ്യത്തിൽ കണ്ടെത്തി. ബേത്‌ലഹേമിന്റെ പ്രാന്തപ്രദേശങ്ങളിൽ ആടുമേച്ചിരുന്ന ആട്ടിടയരും, പൗരസ്ത്യദേശത്തു നിന്നെത്തിയ രാജാക്കന്മാരും ദൈവം തങ്ങൾക്കായി ഒരുക്കിയ സ്വർഗ്ഗീയ സമ്മാനത്തെ സ്വീകരിച്ച് സംതൃപ്തരായി. ഇനിയും മറ്റൊരു രക്ഷയ്ക്കായി, ജീവിത സാക്ഷാത്ക്കാരത്തിനായി അലയേണ്ടതില്ലായെന്ന ബോധ്യവുമായി അവർ തങ്ങളുടെ ജീവിതാന്തസുകളിലേക്ക് മടങ്ങി. അസമാധാനത്തിന്റെ, അനൈക്യത്തിന്റെ, വ്യവഹാരങ്ങളുടെ നീരാളിപിടുത്തത്തിൽ അമർന്ന പുത്തൻകൂർ സമുദായത്തെ, സത്യസഭയുടെ മടിത്തട്ടിലേക്കു വിളിച്ചടുപ്പിക്കുക മാത്രമല്ല, പുനരൈക്യപ്രസ്ഥാനം ചെയ്തത്. പിന്നെയോ, സമൂഹത്തിൽ പാർശ്വവൽക്കരിക്കപ്പെട്ട ജനവിഭാഗങ്ങളിലേക്ക് സുവിശേഷത്തിന്റെ വെളിച്ചം, സഭയുടെ കരുതൽ എത്തിക്കുക കൂടിയായിരുന്നു. തങ്ങൾക്കു ലഭിക്കേണ്ട സ്വാഭാവിക നീതിപോലും സർക്കാർ തലങ്ങളിൽ, ഭരണ നിർവ്വഹണങ്ങളിൽ നിഷേധിക്കപ്പെടുമ്പോൾ പോലും ഒരു മലങ്കര കത്തോലിക്കനാണെന്നതിൽ അഭിമാനിക്കുന്നുവെന്ന് സുവിശേഷ വെളിച്ചം സ്വീകരിച്ച അനേകായിരങ്ങൾ പ്രഘോഷിക്കുന്നതിന്റെ കാരണം ഈ പ്രസ്ഥാനത്തിലൂടെ അവരനുഭിവിക്കുന്ന തിരുവവതാര രഹസ്യത്തിന്റെ മാധുര്യം തന്നെയാണ്. മത്തായിയുടെയും ലൂക്കായുടെയും സുവിശേഷങ്ങളിൽ അവതരിപ്പിക്കുന്ന വംശാവലി യേശുക്രിസ്തുവെന്ന അതുല്യ സമ്മാനത്തിന്റെ സാർവ്വത്രികത അടിവരയിടുന്നു. തങ്ങൾക്കു ലഭിച്ച യേശുവെന്ന നിധി തങ്ങളുടെ കുത്തകയല്ലെന്നും, അവന്റെ സുവിശേഷത്തിന്റെ ദീപ്തി ലോകത്തിന്റെ അതിർത്തികളോളം പകരേണ്ടതാണെന്നും മലങ്കര മക്കൾ വിശ്വസിച്ചു. "സഭ സ്വഭാവത്താൽ തന്നെ പ്രേക്ഷിതയാണെന്ന" രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ പ്രബോധനത്തിനു മുമ്പു തന്നെ തന്റെ പ്രേക്ഷിതത്വം അവൾ മനസ്സിലാക്കുകയും അതിലേക്കായി സമർപ്പിതയാവുകയും ചെയ്തതിന്റെ കാരണം തിരുപിറവിയുടെ രഹസ്യത്തിലുള്ള ആഴത്തിലുള്ള ഉറപ്പിക്കലിലൂടെയാണ്. "ഇസ്രയേലിലെ ചിതറിക്കപ്പെട്ട ആടുകൾക്കായി"ട്ടാണ് താൻ അയയ്ക്കപ്പെട്ടതെന്ന് പരസ്യജീവിതത്തിൽ അവിടുന്നു പലകുറി ആവർത്തിക്കുന്നു. നഷ്ടപ്പെട്ടതിനെ കണ്ടെത്തുമ്പോൾ ആഹ്ലാദിക്കുന്ന സ്വർഗ്ഗത്തെ വരച്ചുകാട്ടുന്നതാണ് ലൂക്കായുടെ സുവിശേഷം 15-ാം അധ്യായത്തിലെ വിശൈക ഉപമകൾ. ഐക്യത്തിനായുള്ള പ്രാർത്ഥന കർത്താവിന്റെ പുരോഹിതനടുത്ത പ്രാർത്ഥനയുടെ കാതലുമാണ്. തിരുപിറവിയുടെ ആദ്യനിമിഷം തന്നെ ആ കുഞ്ഞികൈകളുയർത്തി പരമപിതാവിനോടപേക്ഷിക്കുകയും സകലരേയും തന്നിലേക്ക് മാടിവിളിക്കുകയും ചെയ്തു ആ അത്ഭുത ശിശു. താൻ കുരിശിലുയർത്തപ്പെടുമ്പോഴും അതുതന്നെയാണാവർത്തിക്കപ്പെടുക. അനുരഞ്ജനത്തനായി പ്രാർത്ഥിച്ച് തന്റെ പ്രാണനെ പരമപിതാവിനു സമർപ്പിച്ച ഏകജാതന്റെ ജീവിതശൈലി തന്നെയാണ് മലങ്കര സഭയെ ഐക്യത്തിന്റെ പ്രവാചികയാക്കുക. പുനരൈക്യം കാലികമാകുന്നതും യേശുവിന്റെ ഈ പൗരോഹിത്യധർമ്മാനുഷ്ടാനത്തിൽ തന്നെയാണ്. "ഒരു തൊഴുത്തും, ഒരിടയനും" എന്ന പുനരൈക്യപ്രസ്ഥാനത്തിന്റെ ആത്യന്തിക ലക്ഷ്യത്തെ സാധൂകരിക്കുന്നതും കുരിശിൽ സാധിതമായ അനുരഞ്ജനം തന്നെയാണ്. ഇക്കഴിഞ്ഞ 90 വർഷങ്ങളിൽ ഈ പ്രസ്ഥാനം ജീവിച്ചു കാട്ടിയത് വിശുദ്ധ കുർബാനാധിഷ്ടിതമായ ക്രിസ്തീയായോധനമാണ്. "ഇതെന്റെ ശരീരമാകുന്നു"വെന്നവിടുന്നു അരുളിച്ചെയ്യുമ്പോൾ ഇതു ഞാൻ തന്നെയാണെന്നാണ് അവിടുന്നു സാക്ഷിക്കുക. "ഇതെന്റെ രക്തമാകുന്നു" വെന്നവിടുന്നു അരുളിചെയ്യുമ്പോൾ ഇതെന്റെ ജീവനാകുന്നുവെന്നാണ് അവിടുന്നു വിവക്ഷിക്കുക. ഇക്കഴിഞ്ഞ കാലയളവിൽ മലങ്കര കത്തോലിക്കാ സഭ അതിന്റെ വ്യക്തിത്വവും, ജീവനും അനേകായിരങ്ങൾക്കായി പങ്കുവെച്ച് കർത്താവ് തന്റെ ഓർമ്മയ്ക്കായി ചെയ്യുവാനാവശ്യപ്പെട്ടതു മുഴുവൻ അനുവർത്തിക്കുവാൻ സമർപ്പിതായിരുന്നു. ബലിയായതിന്റെയും ബലിയേകിയതിന്റെയും ഫലങ്ങൾ പങ്കുവയ്ക്കുക മാത്രമല്ല പിന്നെയോ, ജീവിതത്തെ ദിവ്യകാരുണ്യാധിഷ്ഠിതമാക്കാനും ഈ സഭ ഏവരെയും ക്ഷണിക്കുന്നു. വ്യവഹാരങ്ങളുടെ കഥാകദനം അവസാനിപ്പിച്ചു, ഇനിയെങ്കിലും കർത്താവിന്റെ കഥകൾ പറയാനാരംഭിക്കുവാനും മലങ്കര സഭ ഏവരേയും ഓർമ്മിപ്പിക്കുന്നു.

പെന്തക്കൊസ്തായിൽ കർത്താവിന്റെ സഭ ഈ ഭൂമിയിൽ ആവിഷ്കൃതയായി എന്നു നാം വിശ്വസിക്കുന്നു. ദൈവത്തിന്റെ സ്നേഹവും ജീവനുമായ പരിശുദ്ധാത്മാവിന്റെ നിറവിലാണ് പുനരൈക്യപ്രസ്ഥാനം മുന്നോട്ടു നീങ്ങിയത്. സകല നന്മകളും പൂർണ്ണമാക്കി തിക

യ്ക്കുന്നത് ഈ ആത്മാവാണെന്ന് ഈ സഭ അടിസ്ഥാനപരമായി വിശ്വസി ച്ചേറ്റുപറയുന്നു. ആദിയിലെ ശൂന്യതയിൽ ചലനങ്ങളുണ്ടാക്കിയതിൽ, പ്രവാചകരെ വഴിനടത്തിൽ, അവതീർണ്ണ വചനത്തിന്റെ മനുഷ്യാവതാരത്തിൽ തുടങ്ങിയവയി ലെല്ലാം ഈ പൂർണ്ണമാക്കി തികയ്ക്കൽ ഈ സഭ ദർശിക്കുന്നു. പൂർവ്വപിതാക്കൾ കണ്ണുനീരോടെ കാണുവാൻ കാത്തിരു ന്നിട്ടും കാണാനാവാതിരിക്കുന്ന പുനരൈ ക്യമെന്ന യാഥാർത്ഥ്യം പൂവണിഞ്ഞതും, സർവ്വാലങ്കാര വിഭൂഷിതമായതും, സ്വയം ശീർഷക കാനോനിക സംവിധാനത്തിൽ ക്രമീകരിക്കപ്പെട്ടതും, ലോകത്തിന്റെ അതിർത്തികളോളം എത്തപ്പെടുന്നതും ഈ ആത്മാവിന്റെ നിറവിലാണ്. തിരുസഭ യുടെ ആവിർഭാവത്തെക്കുറിച്ചു ചർച്ചചെ യ്യുമ്പോൾ റോമാ സാമ്രാജ്യത്തിൽ നിലനി ന്നിരുന്ന സമാധാനത്തേയും, അതിലുട നീളം വ്യാപിച്ച ഗതാഗത സംവിധാനങ്ങ ളെയും, വിശാലമായ യഹൂദപ്രവാസങ്ങ ളെയും ചരിത്രകാരന്മാർ പ്രദിപാദിക്കാറു ണ്ട്. ഇതൊരു ചരിത്ര നിരീക്ഷണത്തേ ക്കാൾ, ദൈവിക പദ്ധതിയായി സഭ അംഗീ കരിക്കുന്നു. ആർഷഭാരതത്തിൽ നിന്നും നിത്യജീവനായും, ദിവ്യജ്ഞാനത്തിനായും, വെളിച്ചത്തിനായും പ്രാർത്ഥനകൾ ഉയർന്ന തിന്റെ ഉത്തരമാണ് മാർത്തോമാ ശ്ലീഹാ യുടെ ഇവിടുത്തെ ശ്ലൈഹിക ശുശ്രൂഷ. പരിശുദ്ധാത്മാവിന്റെ നടത്തിപ്പിൽ, ക്രിസ്തുവർഷത്തിനു മുമ്പു തന്നെ ഈ കൊച്ചു കേരളത്തിൽ ജൂദപ്രവാസികൾ ഉണ്ടായിരുന്നുവെന്നുള്ളത് ഒരു പക്ഷേ തോമാശ്ലീഹായുടെ ശ്ലൈഹിക യാത്രയെ പ്രോത്സാഹിപ്പിച്ചിരിക്കാം. ഈ പശ്ചാത്ത ലത്തിൽ നിന്നുമാണ് മലങ്കര സഭാമക്ക ളുടെ വിവിധയിടങ്ങളിലേക്കുള്ള പ്രവാ സത്തെ നാം നോക്കികാണുക. ജീവിത സന്ധാരണത്തിനായിട്ടാണ് അവർ അന്യ ദേശത്തേയ്ക്കു ചേക്കേറിയതെങ്കിലും ദൈവാത്മാവ് അവരിൽ മാതൃസഭയോ ടുള്ള സ്നേഹം ആളിക്കത്തിച്ചിരുന്നു. അനിതരസാധാരണമായ അത്മായ പ്രേക്ഷിതത്വം തന്നെയാണ്. മലങ്കര സഭ യുടെ പടർന്നുപന്തലിക്കലിന്റെ മൂലകാര ണങ്ങളിലൊന്ന്. അപ്പസ്തോല നടപടി കൾ പരിശുദ്ധാത്മാവിന്റെ പ്രവൃർത്തന ങ്ങളെയാണ് പ്രതിപാദിക്കുക. ദൈവാത്മ പൂരിതരായ അപ്പസ്തോലരുടെ പ്രബോ ധനങ്ങളിലൂടെ, നടപടികളിലൂടെ ഉരുവാ ക്കപ്പെട്ട സമൂഹങ്ങളിലെ ജീവിതവ്യവ സ്ഥയ്ക്കു സമാനമായ ജീവിതശൈലി തന്നെയാണ്. പുനരൈക്യപ്രസ്ഥാനത്തെ ഇക്കാലയളവിൽ നിലനിറുത്തിയത്. മേൽപട്ടക്കാരോടുള്ള വിധേയത്വത്തിൽ, ഇടവക വൈദികന്റെ പൗരോഹിത്യ ധർമ്മാനുഷ്ഠാനത്തിൽ, ഇടവക കൂട്ടായ്മ യുടെ തണലിൽ ഈ മക്കൾ ഓരോരു ത്തരും സ്നേഹം കരുതലാണെന്നും, കരു തൽ പങ്കുവയ്ക്കലാണെന്നും അനുദിനം അറിഞ്ഞതിന്റെയും അതനുസരിച്ചു ജീവി ച്ചതിന്റെയും ആകെതുകയാണ് ഇന്നത്തെ മലങ്കര സഭ. ചുരുക്കത്തിൽ പരിശുദ്ധ ത്രിത്വത്തിൽ നാം വിശ്വസിച്ചേറ്റു പറയുന്ന ജീവന്റെ സംക്രമണം, പങ്കുവെയ്ക്കൽ, സഹവർത്തിത്വം, ഐക്യം, കൂട്ടായ്മ, സ്നേഹം ഇവയെല്ലാമാണ് പുനരൈക്യ പ്രസ്ഥാനത്തെ ശതാബ്ദിയിലേക്കുള്ള പ്രയാണത്തിൽ കാലികമാക്കുക. ഇട യനെ തള്ളിപ്പറയുമ്പോഴല്ല, പാരമ്പ ര്യത്തെ ചോദ്യം ചെയ്യുമ്പോഴല്ല, കുടിൽകെട്ടി സമരം ചെയ്യുമ്പോഴല്ല, പിടി ച്ചടക്കുമ്പോഴല്ല, പിന്നെയോ വിശ്വാസ ത്തിന്റെ അനുസരണം പരിശീലിക്കുമ്പോ ഴാണ് യഥാർത്ഥ ക്രിസ്തുശിഷ്യരാകു ന്നുവെന്നത് ഈ സഭ ഏവരെയും ഓർമ്മി പ്പിക്കുന്നു.

**സഭാത്മക മാനങ്ങൾ:**

തിരുസഭയിൽ വിശുദ്ധ കുർബാന യർപ്പിക്കപ്പെടുന്നു. അർപ്പിക്കപ്പെടുന്ന വിശുദ്ധ കുർബാന തിരുസഭയെ രൂപീക രിക്കുന്നുവെന്നുള്ളതാണ് ദിവ്യകാരുണ്യാ ധിഷ്ഠിത സഭാ ശാസ്ത്രത്തിന്റെ അടി സ്ഥാന ചിന്ത. ദൈവശാസ്ത്രജ്ഞനായ കൊംഗാർ ഇപ്രകാരമുള്ള ഒരു ചിന്ത അവ തരിപ്പിക്കുന്നതിനു വളരെ മുമ്പേ പുന രൈക്യ പ്രസ്ഥാനം സഭയുടെ രൂപീകര ണത്തിനും, സുസ്ഥിരതയ്ക്കും, നില നിൽപ്പിനും വിശുദ്ധ കുർബാനയുടെ അനിവാര്യത മനസ്സിലാക്കിയിരിക്കുന്നു. വിശിഷ്യാ അതിന്റെ പ്രാരംഭനാളുകളിൽ, രൂപപ്പെട്ട സമൂഹങ്ങൾക്കായി വിശുദ്ധ കുർബാനയർപ്പിക്കപ്പെട്ടത് പരമ്പരാഗത മായി ശീലിച്ചു പരിചയിച്ച ദേവാലയങ്ങളി ലായിരുന്നില്ല. വൃക്ഷത്തണലുകളിലും, ഓല പ്പുരകളിലും, മറ്റുള്ളവർ കനിഞ്ഞനുവദിച്ച സ്ഥലങ്ങളിലും കുർബാനയർപ്പിച്ചപ്പോൾ അതവർക്കു രക്ഷയുടെ രഹസ്യങ്ങളുടെ ആഘോഷത്തോടൊപ്പം ജീവിതഗന്ധിയു മായതാണ്, ഇന്നു നാം കാണുന്ന മലങ്ക രയിലെ മനോഹരമായ ദൈവാലയ ങ്ങൾക്കു അടിത്തറ പാകിയത്. ദൈവാ ലയം സാധന സാമഗ്രികളാൽ നിർമ്മിത മാക്കുന്ന ഒരു സൗധം മാത്രമായിരുന്നില്ല മലങ്കര സഭയ്ക്ക്. പിന്നെയോ, വിശുദ്ധ കുർബാനയാൽ പരിപോഷിക്കപ്പെടുന്ന, കൂദാശകളാൽ നിലനിറുത്തപ്പെടുന്ന, വച നത്താൽ നിർമ്മലമാക്കപ്പെടുന്ന ദൈവിക ജനമായി, ക്രിസ്തുവിന്റെ മൗതികശരീര മായി, പരിശുദ്ധാത്മാവിന്റെ ആലയമായി സഭയെ അവൾ മനസിലാക്കിയിരുന്നു. ഈ അവബോധം പകരുവാനാണ് മലങ്കര നിരന്തരം പരിശ്രമിക്കുക. ഈ അവബോ ധത്തിലുള്ള വളർച്ച ഇന്നിന്റെ നീറുന്ന പ്രശ്നങ്ങളെ ഒരു പക്ഷേ ഗണ്യമായി കുറ യ്ക്കാം. ഒരു പക്ഷേ ശാശ്വതമായി പരി ഹരിച്ചേക്കാം.

തന്റെ മണവാട്ടിയായ തിരുസഭയെ മണ വാളനായ ക്രിസ്തവാണ് പരിശുദ്ധാത്മാവി ലൂടെ ഏകവും, വിശുദ്ധവും കാതോലി കവും, ശ്ലൈഹികവുമാക്കുന്നത്. അനന്യ മായ ഈ സവിശേഷത തന്റെ ദൈവിക ശ്രോതസ്സിൽ നിന്നും, അതായത് പരിശുദ്ധ ത്രിത്വത്തിൽ നിന്നുമാണ് തിരുസഭ സ്വായ ത്തമാക്കുക. തിരുസഭയുടെ ഐക്യ ത്തിന്റെ വിശുദ്ധ രഹസ്യത്തെ വിശദീക രിക്കുന്നത് പരിശുദ്ധ ത്രിത്വത്തിലുള്ള ഐക്യം തന്നെയാണ്. ഒന്നായിരി ക്കുകയെന്ന സഭയുടെ സത്താപരമായ ആവശ്യകത അലക്സാണ്ട്രിയായിലെ ക്ലെമന്റിന്റെ വാക്കുകളിലൂടെ നമുക്കു മന സ്സിലാക്കാം. "എത്ര വിശ്വസനീയമായ ഒരു രഹസ്യം. എല്ലാവർക്കും പിതാവായി ഒരു വൻ , എല്ലാവർക്കുമായി ഒരു വചനം. എല്ലായിടത്തും ആയിരിക്കുന്ന പരിശുദ്ധാ ത്മാവ് ഒന്ന്. കന്യകയായ അമ്മ ഒരുവൾ മാത്രം. അവളെ സഭയെന്നു വിളിക്കുവാൻ ഞാൻ ഇഷ്ടപ്പടുന്നു". അങ്ങനെയെങ്കിൽ സഭാഗാത്രത്തിലെ അനൈക്യം, പാഷ ണ്ഡതകൾ, മതത്യാഗം, ശീശ്മ ഇവയൊക്കെ പരിശുദ്ധ ത്രിത്വമെന്ന കൂട്ടാ യ്മയെ നിഷേധിക്കുന്ന മാനുഷ്യനിർമ്മിത സങ്കേതങ്ങളാണ്. അവനൽകുന്ന നൈമി ഷിക സംതൃപ്തികളുപേക്ഷിച്ച് ദൈവം സ്ഥാപിച്ച തിരുസഭയിലേക്ക്, ഐക്യ ത്തിന്റെ കൂദാശയിലേക്കുള്ള ക്ഷണമാണ് പുനരൈക്യപ്രസ്ഥാനം മലങ്കരയിലെ പുത്തൻകൂർ വിഭാഗത്തിലെ സഭാ സമൂ ഹങ്ങൾക്കു നൽകുക. അതും പിളർപ്പിന്റെ ശാപം ഇന്നിന്റെ തലമുറയിൽ ഒരിക്കൽ പോലും ആരോപിക്കാതെ, "അവരും നമ്മിലൊന്നാകുവാൻ" വേണ്ടിയുള്ള മിശി ഹായുടെ പ്രാർത്ഥനയോടെ.

ക്രിസ്തുവിനോട് ഐക്യപ്പെട്ടിരിക്കു ന്നതിനാൽ സഭ അവിടുന്നു വഴിയായി വിശുദ്ധീകരിക്കപ്പെടുന്നു. കുരിശിൽ താൻ വരണം ചെയ്ത തന്റെ മണവാട്ടി യിലാണ് രക്ഷയ്ക്കുള്ള മാർഗ്ഗങ്ങളുടെ പൂർണ്ണത അവിടുന്നു നിക്ഷേപിച്ചത്.

അവളിലൂടെയാണ്, അവളിലാണ് രണ്ടാം വത്തിക്കാൻ സൂനഹദോസ് ഏറ്റു പറയുന്നതു പോലെ "ദൈവത്തിന്റെ കൃപയാൽ നാം വിശുദ്ധി നേടുന്നത്" (LG 48). വിശുദ്ധിയിലേക്കുള്ള വിളി സാർവ്വത്രികമാണ്. ഇതിനെ വ്യക്തിപരമായി സാംശീകരിച്ച് ഫലദായകമാക്കുവാൻ മലങ്കര സഭ തന്റെ തനയരെ നിരന്തരം ശാക്തീകരിക്കുന്നു. ക്രിസ്തുവിന്റെ മൗതിക ശരീരം സ്വഭാവത്താൽ തന്നെ വിശുദ്ധമാണ്. പക്ഷേ അതിലെ അംഗങ്ങൾ നിരന്തരം വിശുദ്ധീകരിക്കപ്പെടേണ്ടതിന്റെ ആവശ്യകത ഈ സഭ നിരന്തരമായി മനസ്സിലാക്കുന്നു. വിശുദ്ധനായി പ്രഖ്യാപിക്കുക മരണശേഷം, വിവധഘട്ടങ്ങൾ താണ്ടിയാണെങ്കിലും അതായിതീരുക ഈ ലോകത്തിലെ വിശ്വാസതീർത്ഥാടനത്തിലാണെന്നു ഈ സഭ വിശ്വസിക്കുന്നു. ആ വിശ്വാസ അടിത്തറയിൽ കൂദാശകളെയും, പ്രാർത്ഥനകളെയും, കൂട്ടായ്മകളെയും ക്രമീകരിക്കുന്നു. സർവ്വോപരി അവളുടെ കുടുംബങ്ങളെ സ്നേഹത്തിന്റെ ആലയങ്ങളായും ജീവന്റെ ശ്രീകോവിലുകളായും, വിശ്വാസത്തിന്റെ പഠനശാലകളായും ഈ സഭ നിലനിർത്തുന്നു. ത്രിത്വൈക ദൈവത്തിൽ കേന്ദ്രീകരിച്ചു പ്രാഥമിക ദൈവാലയവും, പ്രഥമ സെമിനാരിയും ആയി മാറുന്ന മലങ്കരയുടെ കുടുംബങ്ങളാണ് ഈ സമൂഹത്തിനു, ഈ സഭ നൽകുന്ന അനുപമ സംഭാവനകളിലൊന്ന്.

ക്രിസ്തുവിന്റെ സാന്നിധ്യം സാർവ്വത്രികമായതിനായാലും അവൻ സഭയിൽ സന്നിഹിതനായിരിക്കുന്നതിനാലുമാണ് പരിശുദ്ധ സഭ കാതോലികമാകുന്നത്. ലോകമെങ്ങും പോയി സുവിശേഷമറിയിക്കുവാനുള്ള പ്രേക്ഷിത ദൗത്യവും സഭയുടെ ഈ സവിശേഷതയെ കൂടുതൽ ദീപ്തമാക്കുന്നു. പരിശുദ്ധ സഭയിലെ ഓരോ പ്രാദേശിക സഭയും കാതോലികമാണെന്ന അടിസ്ഥാന പ്രമാണം മലങ്കര സഭയെ കൂടുതൽ പ്രസക്തമാക്കുന്നു, അതിന്റെ മുന്നോട്ടുള്ള യാത്രയിൽ. ക്രൈസ്തവ ജീവിതാന്തസിനെ വികൃതമാക്കുന്ന കോലാഹലങ്ങളാണ് പല തെരുവുകളിലും ദൈവാലയങ്ങളിലും നാം ഇന്ന് അഭിമുഖീകരിക്കുന്നത്. അവയെ ന്യായീകരിക്കുവാൻ കോടതിവിധികളുടെ ഇഴനാരുകൾ കീറി ബദ്ധപ്പെടുന്നു. അവർക്കു മുന്നിൽ പുനരൈക്യപ്രസ്ഥാനം ക്രിസ്തുവിന്റെ സാർവ്വത്രിക സാന്നിധ്യത്തിന്റെ സക്രാരിയായ പരിശുദ്ധ കത്തോലിക്കാ സഭയിലേക്കുള്ള പൂമുഖ പടിയായി അചഞ്ചലം നിലകൊള്ളുന്നു.

രക്ഷാകര ചരിത്രത്തിലുടനീളം വ്യക്തികളുടെ കൗദാശികത ദൈവം സ്വീകരിച്ചിട്ടുണ്ട്. അതിന്റെ തുടർച്ച തന്നെയായിരുന്നു അപ്പസ്തോലന്മാരുടെ തിരഞ്ഞെടുപ്പും സ്ഥിരീകരണവും. അവർ പുതിയ ഉടമ്പടിയുടെ ശുശ്രൂഷകരും, ദൈവത്തിന്റെ സേവകരും, ക്രിസ്തുവിന്റെ സ്ഥാനപതികളും ദൈവിക രഹസ്യങ്ങളുടെ കാര്യസ്ഥന്മാരുമായി ദൈവത്താൽ നിയോഗിതരായിരുന്നു. കൂനൻ കുരിശു സത്യത്തിനു ശേഷം പുത്തൻ കൂർ സമുദായത്തെ ഉലച്ചത് ശ്ലൈഹിക പിന്തുടർച്ചയുടെ അഭാവമായിരുന്നു. വാക്കിൽ ശക്തമായ സംജ്ഞകൾ ഉണ്ടായിട്ടും, നോക്കിൽ അധികാര പ്രൗഢിയെ ദ്യോതിപ്പിക്കുന്ന ആടയാഭരണങ്ങളുണ്ടായിട്ടും കാതലായ എന്തോ വഴിയിൽ നഷ്ടപ്പെട്ടുവെന്ന തോന്നൽ പുത്തൻ കൂറിലെ വൈദിക നേതൃത്വത്തെ അലട്ടി. മാർതോമാ ആറാമൻ ദിവന്നാസിയോസ് എന്ന പേരിൽ വാഴിക്കപ്പെടുമ്പോൾ പോലും ഒരു ശൂന്യതയെവിടയോ അനുഭവപ്പെട്ടു. സാർവ്വത്രികതയെ നിഷേധിക്കുന്ന പ്രദേശികവാദവും, പ്രാദേശികതയെ വിഴുങ്ങി കളയുന്ന സാർവത്രിക വാദവും പുത്തൻ കൂറിൽ ഉടലെടുക്കുകയായി. സഭയെന്ന രക്ഷയുടെ കൂദാശയുടെ സമഗ്രത അനുഭവവേദ്യമാക്കുവാൻ താൻ നേതൃത്വം കൊടുത്തു പുത്തൻകൂറിൽ സ്ഥാപിച്ച കാതോലിക്കാ സിംഹാസനത്തിന് പോലും സാധ്യമല്ലെന്നു ഭാഗ്യസ്മരണാർഹനായ മാർ ഈവാനിയോസ് തിരുമേനി തിരിച്ചറിഞ്ഞു. ലാഭമാകാൻ സാധിക്കുന്ന സകല സാധ്യതകളെയും ഉപേക്ഷിച്ച് സത്യസഭയെ, ശ്ലൈഹിക പിന്തുടർച്ചയുടെ പൂർണ്ണതയെ പുൽകുമ്പോൾ മാർതോമായെ, പത്രോസ്ശ്ലീഹാ ആഘോഷിച്ചു സ്വീകരിക്കുന്നതുപോലെ പിയൂസ് 11-ാമൻ മാർപാപ്പ ഈവാനിയോസ് പിതാവിനെ സ്വീകരിച്ചു. സ്വാഗതം, വലിയ സ്വാഗതം എന്നോതി. തിരുമേനിയുടെ പിൻഗാമി മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ രണ്ടു ഘട്ടങ്ങളായി നടന്ന രണ്ടാം വത്തിക്കാൻ സുന്നഹദോസിലെ സജീവ സാന്നിധ്യം തന്നെ മതിയാകും ഈ സഭ നിലനിർത്തപ്പെടുന്ന ശ്ലൈഹിക അടിത്തറയുടെ ആഴമറിയാൻ. ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് കാതോലിക്കാ ബാവയുടെ അക്ഷീണ പരിശ്രമത്തിന്റെ പൂർണ്ണതയിൽ കാതോലിക്കാസ്ഥാപനം തിരുസിംഹാസനം മലങ്കരയിൽ നടത്തുമ്പോൾ പുത്തൻകൂർ സമുദായം സ്വപ്നം കണ്ട സ്വയം ശീർഷകത്വം പൂവണിയുകയായിരുന്നു. സാർവ്വത്രികതയെ, പത്രോസിന്റെ പരമാധികാരത്തെ ഉയർത്തിപ്പിടിച്ച്, മാർതോമായുടെ ശ്ലൈഹികത്വത്തെ അടിവരയിട്ടുറപ്പിച്ച്. ഇപ്പോൾ ഭാഗ്യമോടെ സഭയെ നയിക്കുന്ന, അവളുടെ തലവനും പിതാവുമായ ക്ലിമീസ് ബസേലിയോസ് കാതോലിക്കാ ബാവ, കർദിനാൾ സംഘത്തിലേക്ക് ഉയർത്തപ്പെടുമ്പോൾ, സഭയുടെ രാജകുമാരനായി അദ്ദേഹം അംഗീകരിക്കപ്പെടുകമാത്രമല്ല, പിന്നെയോ ശ്ലൈഹിക അടിത്തറ സ്വന്തമാക്കിയ ഒരു മാതൃ സഭ പത്രോസിന്റെ പിൻഗാമിയെ കണ്ടെത്തുന്ന സംവിധാനത്തിന്റെ ഭാഗഭാക്കാവുക കൂടിയായിരുന്നു. പുനരൈക്യത്തിന്റെ വാതായനം കടന്നെത്തുന്ന ആരും അന്യരോ, പരദേശികളോ ആയി തുടരില്ലെന്നും അവർ ദൈവഭവനത്തിലെ അംഗങ്ങളും വിശുദ്ധരുടെ സഹപൗരരും ആയിമാറുമെന്നുള്ള വലിയ സന്ദേശം തന്നെയാണ് ഈ പുനരൈക്യ വാർഷികത്തിൽ മലങ്കര സഭ പുത്തൻകൂറിലെ സഹോദരി സഭകൾക്കും അവയിലെ അംഗങ്ങൾക്കും പകർന്നു നൽകുക.

പുനരൈക്യത്തിന്റെ മാതാവായ പരിശുദ്ധ കന്യകയെ പരാമർശിക്കാതെ ഈ ലേഖനം ഉപസംഹരിക്കാനാവില്ല. അവതരിച്ച വചനത്തിന്റെ മാതാവ്, കാനായിലെ കുറവിനെ പരിഹരിക്കുവാൻ മധ്യസ്ഥയായവൾ, കുരിശിലെ ബലിയിൽ തിരുകുമാരനോടു ചേർന്നു നിന്നവൾ, പരിശുദ്ധാത്മാവിന്റെ ആവാസത്തിനായി ശിഷ്യരെ ചേർത്തണച്ചു നിറുത്തിയവൾ ഈ സഭയുടെ അമ്മയാണെന്നത് മലങ്കര കത്തോലിക്കാ സഭയെയും പുനരൈക്യപ്രസ്ഥാനത്തെയും കൂടുതൽ പ്രസക്തവും, കാലികവുമാക്കുന്നു. മലങ്കര മക്കളെ, അവരുടെ കൈകളിൽ പിടിച്ച് ത്രിത്വൈക ദൈവിക സംസർഗത്തിലേക്കാനയിക്കുവാൻ ബദ്ധശ്രദ്ധയായ അമ്മ, അവരോടൊപ്പം പുനരൈക്യത്തിനായി നിരന്തരം പ്രാർത്ഥിക്കുന്നു; മാർതോമ്മായുടെ പൈതൃകം പേറുന്ന, അതും ചിതറിയലയുന്ന സമൂഹങ്ങൾ സത്യസഭയിലേക്കു മടങ്ങുവാൻ; "അവരും ഒന്നാകുവാൻ! അങ്ങനെ ഒരിടയനും ഒരു തൊഴുത്തുമാവുവാൻ".



# പുനരൈക്യ പ്രസ്ഥാനവും സുവിശേഷവത്ക്കരണവും



**റവ. ഡോ. ഫാ. പ്രഭീഷ് ജോർജ്ജ്**
മിഷൻ കോർഡിനേറ്റർ, പാറശ്ശാല ഭദ്രാസനം

ഭാരതസഭയുടെ ആധുനിക ഏടുകളിൽ സുവർണലിപികളിലെഴുതിയ പുനരൈക്യ പ്രസ്ഥാനം ഒൻപത് പതിറ്റാണ്ടുകൾ പിന്നിട്ട് ശതാബ്ദിയിലേയ്ക്ക് പ്രയാണം ചെയ്യുമ്പോൾ ഈ ചരിത്രസംഭവത്തിന്റെ കാലിക പ്രസക്തിയെക്കുറിച്ചുള്ള പുനർവായന അനിവാര്യമാണ്. 1653ലെ കൂനൻകുരിശു സത്യത്തിനുശേഷമുള്ള കാലഘട്ടത്തിലെ വഴിത്തിരിവായ 1930 സെപ്തംബർ 20–ലെ പുനരൈക്യസംഭവം സമാരംഭം കുറിച്ച പ്രേഷിത മുന്നേറ്റം സാർവത്രിക സഭാകൂട്ടായ്മയിലെ അപ്പസ്തോലിക സഭകളുടെ ചരിത്രത്തിലെ സമാനതകളില്ലാത്ത പ്രേഷിത വിജയഗാഥയാണ്. വെറുമൊരു സഭൈക്യ പ്രസ്ഥാനമായി തീരാമായിരുന്ന പുനരൈക്യ പ്രസ്ഥാനത്തെ പ്രേഷിത മുന്നേറ്റമായി രൂപപ്പെടുത്തിയത് ദൈവദാസൻ ആർച്ചുബിഷപ്പ് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തയായിരുന്നു. കത്തോലിക്കാ സഭയിലെ വ്യക്തിഗത സഭകളുടെ കൂട്ടായ്മയ്ക്ക് പ്രേഷിതമാനം കണ്ടെത്തി സഭൈക്യ ദൈവശാസ്ത്രത്തിന് നവീന നിർവചനം നൽകാൻ പുനരൈക്യപ്രസ്ഥാനത്തിന് സാധിച്ചു എന്നത് ചരിത്രവസ്തുതയാണ്. മലങ്കരയിലെ പുനരൈക്യപ്രസ്ഥാനത്തിന്റെ പ്രേഷിതമാനത്തെക്കുറിച്ചുള്ള ചില ചിന്തകളാണ് ഈ ലേഖനം.

### മാർ ഈവാനിയോസ് കൊളുത്തിയ പ്രേഷിത ദീപം

ഭാരതസുവിശേഷവൽക്കരണം എന്ന മഹത്തായ ലക്ഷ്യം സാക്ഷാത്ക്കരിക്കാൻ മാർത്തോമ്മാ ക്രിസ്ത്യാനികൾ കാണിച്ച അലസതയെക്കുറിച്ച് ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് ഹൃദയവിലാപത്തോടെ ആത്മകഥയായ ഗിരിദീപത്തിൽ ഇപ്രകാരം കോറിയിട്ടു, "പുണ്യശ്ലോകനായ മാർത്തോമ്മാശ്ലീഹയാൽ സംസ്ഥാപിതമെന്നും, പത്തിരുപതു നൂറ്റാണ്ടുകളോളം പഴക്കമുള്ളതെന്നും, അഭിമാനിച്ചുവരുന്ന മലങ്കര സുറിയാനി സമുദായം ഇക്കാലത്തിനകം, അതിന്റെ കർത്തവ്യകർമ്മമേതോ ആ വിഷയത്തിൽ – സ്ഥാപനോദ്ദേശ്യമേതോ ആ കാര്യത്തിൽ – ഇതഃപര്യന്തം ഗണ്യമായിയാതൊന്നും ചെയ്തിട്ടില്ലെന്നുള്ളത് വലിയൊരു അപരാധമായി കണക്കാക്കേണ്ടുന്നതാണ്." (ഗിരിദീപം, 55) സുവിശേഷപ്രഘോഷണ ദൗത്യത്തിൽ മാർത്തോമ്മാ ക്രിസ്ത്യാനികൾക്കുണ്ടായ വീഴ്ചയെ "ഭൂതകാലത്തിലെ ആലസ്യവും അശ്രദ്ധയും" എന്നാണ് പിതാവ് വിശേഷിപ്പിക്കുന്നത്. തെറ്റ് മാനുഷികമാണ്. അത് തിരിച്ചറിയുന്നതും തിരുത്തുന്നതും ദൈവികമാണ്. അവിടെയാണ് മാർ ഈവാനിയോസ്

എന്ന മിഷണറി മറ്റുള്ളവരിൽ നിന്ന് വ്യത്യസ്തനാകുന്നത്.

മലങ്കര സഭയുടെ ഉള്ളറകളെ മലീമസമാക്കിയ കലഹങ്ങളും വിഭജനങ്ങളും തകർത്തെറിഞ്ഞത് ഭാരതത്തിലെ അപ്പസ്തോലിക സഭയുടെ പ്രേഷിത നിയോഗത്തെയായിരുന്നു. സ്ഥാനമാനങ്ങൾക്കുവേണ്ടിയുള്ള സഭാധികാരികളുടെ അമിതമായ ആഗ്രഹങ്ങളും പ്രവർത്തനങ്ങളും ഒരുവശത്തും, സുറിയാനി ക്രിസ്ത്യാനികളുടെ ജാതി സങ്കൽപത്തിലെ വ്യർത്ഥാഭിമാനബോധം മറുവശത്തും നിലകൊണ്ടപ്പോൾ ഇവിടുത്തെ ക്രൈസ്തവ സമൂഹം സുവിശേഷമൂല്യങ്ങളുടെ അന്തഃസത്തതന്നെ നഷ്ടപ്പെടുത്തി. തന്മൂലം, അവിശ്വാസത്തിന്റെ അന്ധകാരം ഭാരത ഉപഭൂഖണ്ഡത്തിൽ ക്രിസ്തുവർഷത്തിന്റെ ഇരുപതാമാണ്ടിലും മായാതെ, മങ്ങാതെ നിലകൊള്ളുന്നു. "ഭാരതഭൂമിയുടെ അവിശ്വാസത്തിനും ആത്മീയമായ അതിന്റെ അജ്ഞാനത്തിനും ഒരു കാലത്തു മലങ്കര സുറിയാനി സമുദായം സമാധാനം പറയേണ്ടതായിതന്നെ വന്നുകൂടും. കർത്തവ്യ കർമ്മബോധത്തോടുകൂടി പ്രവർത്തിച്ചുവെങ്കിൽ ഇൻഡ്യാ സാമ്രാജ്യത്തിനാകവേ ഉണ്ടാകാമായിരുന്ന ആത്മീയാഭിവൃദ്ധിയെ നഷ്ടപ്പെടുത്തിയതിന് അന്ന് തക്കതായ ഒരു കാരണവും നമുക്ക് പറയാൻ ഉണ്ടാവുകയില്ല." (ഗിരിദീപം, 56). മലങ്കര സഭാമക്കളുടെ പ്രേഷിത ആലസ്യത്തെക്കുറിച്ച് വിദേശ മിഷണറിമാർ ഈവിടെ വന്ന് പലയാവർത്തി ഓർമപ്പെടുത്തിയിട്ടുപോലും പ്രേഷിത ആലസ്യത്തിൽ നിർവൃതിയടയുകയല്ലാതെ ക്രിയാത്മകമായി പ്രതികരിക്കാൻ തയ്യാറായില്ല എന്നത് ചരിത്രപരമായ ദൗർഭാഗ്യമായിരുന്നു. ഭാരതത്തിലെ സുറിയാനിക്കാരുടെ നഷ്ടപ്പെട്ടുപോയ മിഷണറി ചൈതന്യം വീണ്ടെടുക്കാൻ വ്യവഹാരങ്ങളും വ്യർത്ഥ മാത്സര്യങ്ങളുമില്ലാത്ത ഒരു സഭയാണ് പിതാവ് സ്വപ്നംകണ്ടത്.

"സുകൃതങ്ങൾ സുകൃതരിൽ നിന്ന് മാത്രമേ സംജാതമാവുകയുള്ളൂ. പുണ്യപ്രവൃത്തികളെക്കാൾ പ്രാധാന്യം കൊടുക്കേണ്ടത് പുണ്യജീവിതത്തിനത്രെ. ലോകരെ ദൈവത്തിങ്കലേയ്ക്ക് തിരിക്കണമെങ്കിൽ യഥാർത്ഥ ദൈവഭക്തിയും ദൈവസ്നേഹവുമുള്ള സുവിശേഷകന്മാർ ഉണ്ടായിരിക്കണം." (ഗിരിദീപം, 60). സുകൃതജീവിതം നയിക്കുന്ന സന്യാസികൾക്കു മാത്രമേ ഭാരതത്തിൽ യഥാർത്ഥ മിഷണറിമാരാകാൻ സാധിക്കുകയുള്ളൂ എന്ന് മാർ ഈവാനിയോസ് പിതാവ് ഉറച്ചു വിശ്വസിച്ചിരുന്നു. ഈ ഉറച്ച ബോധ്യമാണ് ബഥനി സന്യാസ-സന്യാസിനീ സമൂഹങ്ങൾ സ്ഥാപിക്കാൻ മാർ ഈവാനിയോസ് പിതാവിനെ പ്രചോദിപ്പിച്ചത്. "ദൈവസേവനത്തെ ജീവിതപ്രമാണമാക്കിയവരായി, ദൈവഭക്തിയിൽ പരിപോഷിക്കപ്പെടുന്നവരായുള്ളവരെ തെരഞ്ഞെടുത്തു രൂപീകരിക്കപ്പെടുന്ന ഒരു സ്ഥാപനംകൊണ്ടുമാത്രമേ സുറിയാനി സമുദായത്തിനു യഥാർത്ഥമായ അഭ്യുദയവും സുവിശേഷ പ്രചരണവേലയ്ക്കു വാസ്തവമായ ഫലപ്രാപ്തിയും ഉണ്ടാകുകയുള്ളൂ." (ഗിരദീപം, 59) മലങ്കരസഭയിൽ സ്ഥാപിതമായ ബഥനി പ്രസ്ഥാനത്തിലൂടെ മലങ്കരസഭാ സമുദായത്തിന്റെ ഉന്നമനം മാത്രമല്ല, ഭാരതസുവിശേഷവത്ക്കരണവും പിതാവ് ലക്ഷ്യം വച്ചു. പുനരൈക്യത്തിനുശേഷം മേരീമക്കൾ സന്യാസിനീ സമൂഹത്തിന്റെ സ്ഥാപനത്തിലും വളർച്ചയിലും സർവാത്മ പ്രോത്സാഹനം നൽകാൻ മാർ ഈവാനിയോസ് പിതാവിനെ പ്രേരിപ്പിച്ചതും ഈ പ്രേഷിത ദർശനം തന്നെയായിരുന്നു. ചുരുക്കത്തിൽ തന്റെ വാക്കിലും പ്രവൃത്തിയിലും ജീവിതത്തിലും ഭാരതസുവിശേഷവത്കരണം യാഥാർത്ഥ്യമാക്കാൻ ആത്മസമർപ്പണം ചെയ്ത മിഷണറിയായിരുന്നു അദ്ദേഹം.

### പുനരൈക്യം പ്രോജ്ജ്വലിപ്പിച്ച പ്രേഷിത ചൈതന്യം

ലോകത്തിന്റെ ഏകരക്ഷകനായ യേശുക്രിസ്തുവിനെ പ്രസംഗിക്കാൻ സഭകൾ ഒരേ മനസ്സോടെ നിലകൊള്ളണം. ദൗർഭാഗ്യമെന്ന് പറയട്ടെ, ചരിത്രത്തിന്റെ ഗതിവിഗതികളിൽ വിഭജിതമായ ക്രൈസ്തവ സമൂഹങ്ങൾ നൽകുന്നത് എതിർസാക്ഷ്യമാണ്. ഈ പശ്ചാത്തലത്തിലാണ് സുവിശേഷപ്രഘോഷണത്തിന് സഭകളുടെ ഐക്യം അനിവാര്യമാണ് എന്ന ചിന്ത ദൈവശാസ്ത്രജ്ഞന്മാരുടെ ഇടയിൽ പ്രബലമായത്. 1910-ൽ ആംഗ്ലിക്കൻ സഭ എഡിൻബർഗിൽ സംഘടിപ്പിച്ച അന്തർദേശീയ മിഷണറി കോൺഫ്രൻസിൽ സുവിശേഷ പ്രഘോഷണത്തിന്റെ സാർവത്രികമാനം ഉറപ്പാക്കാൻ വിവിധ സഭകളുടെ കൂട്ടായ്മയും സഹകരണവും അനിവാര്യമാണെന്ന് പ്രഖ്യാപിച്ചു. അകത്തോലിക്കാ സഭകളുടെ ദൈവശാസ്ത്ര ചർച്ചകളിലാരംഭിച്ച ഈ ദൈവശാസ്ത്ര ചിന്ത (സുവിശേഷ പ്രഘോഷണത്തിന് സഭൈക്യം അനിവാര്യമാണ്) കത്തോലിക്കാ സഭയുടെ പ്രബോധനങ്ങളെയും സ്വാധീനിച്ചു. മലങ്കര മെത്രാപ്പോലീത്തായും അദ്ദേഹത്തിന്റെ സഹായിയായിരുന്ന ഫാ. പി. റ്റി. ഗീവർഗീസും പങ്കെടുത്ത 1912-ലെ കൽക്കത്താ കോൺഫ്രൻസ് ചർച്ച ചെയ്തതും സഭൈക്യത്തെക്കുറിച്ചുള്ള ഈ ചിന്തകൾ തന്നെയായിരുന്നു. കൂനൻകുരിശു സത്യത്തെത്തുടർന്ന് സാർവത്രിക സഭാകൂട്ടായ്മ നഷ്ടപ്പെട്ട മലങ്കര സഭാജീവിതത്തിൽ വന്നുഭവിച്ചതും വിഭജനവും അനൈക്യവും ആയിരുന്നു. പ്രേഷിതനിയോഗത്തിൽ പരാജയപ്പെട്ട മലങ്കര സഭയുടെ പ്രേഷിത ചൈതന്യം വീണ്ടെടുക്കാൻ ബഥനിയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആഗ്രഹിച്ചത് സാർവത്രിക സഭാകൂട്ടായ്മ വീണ്ടെടുക്കലായിരുന്നു. ഇത് വെറുമൊരു നിമിത്തമായിരുന്നില്ല. മറിച്ച്, ഉത്തമബോധ്യമായിരുന്നു. അതുകൊണ്ടാണ് കൂടെയുണ്ടായിരുന്നവർ പുനരൈക്യപ്പെടാനുള്ള തീരുമാനത്തിൽ നിന്ന് പിൻമാറിയപ്പോഴും മുന്നോട്ടു വച്ച ചുവടുകളിൽ നിന്ന് മാർ ഈവാനിയോസ് പിതാവ് പിന്മാറാതിരുന്നത്.

പുനരൈക്യം ലക്ഷ്യമല്ല, മാർഗം മാത്രമായതുകൊണ്ടു തന്നെയാണ് പുനരൈക്യത്തോടു ചേർന്നുതന്നെ നാനാ ജാതിമതസ്തരോട് സുവിശേഷം പ്രഘോഷിക്കാനുള്ള ധീരമായ ചുവടുവയ്പും പിതാവ് നടത്തിയത്. ബഥനി പ്രസ്ഥാനം ആരംഭിച്ചതും ബഥനി പള്ളികൾ സ്ഥാപിച്ചതും ഈ ലക്ഷ്യ സാക്ഷാത്ക്കാരത്തിനായിരുന്നു. ഇവിടെ നാം തിരിച്ചറിയേണ്ട ഒരു യാഥാർത്ഥ്യം, മലങ്കര സഭയുടെ അടിസ്ഥാനപരമായ ലക്ഷ്യം ഭാരതസുവിശേഷവത്ക്കരണമാണ്. ഭാരത സുവിശേഷവത്ക്കരണം എന്ന പദം ഈവാനിയൻ ദർശനത്തിൽ സാർവത്രിക സുവിശേഷ പ്രഘോഷണത്തിന്റെ പര്യായപദമാണ്. അകത്തോലിക്കാ സഹോദരങ്ങളെ സാർവത്രിക കൂട്ടായ്മയിലേയ്ക്ക് തിരികെ കൊണ്ടുവരുമ്പോഴും സുവിശേഷവെളിച്ചം ഇതുവരെ സ്വീകരിച്ചിട്ടില്ലാത്തവർക്ക് അത് പകർന്നു നൽകുമ്പോഴും ഈ ദൗത്യമാണ് നാം തുടരുന്നത്. അതിനാൽ ഒന്ന് മറ്റൊന്നിനേക്കാൾ ശ്രേഷ്ഠമോ പ്രാധാന്യം കുറഞ്ഞവയോ അല്ലായെന്ന് നാം മനസിലാക്കണം. കത്തോലിക്കാ വിശ്വാസവും, കത്തോലിക്കാ സഭ

യുമാണ് മലങ്കര സുറിയീനി കത്തോലിക്കാ സഭയുടെ പ്രേഷിത നിയോഗത്തിന്റെ അടിസ്ഥാനം. അതായത്, നമ്മുടെ മിഷൻ അടിസ്ഥാനപരമായി കാത്തലിക്ക് (കത്തോലിക്കാ വിശ്വാസം പ്രഘോഷിക്കുക, കത്തോലിക്കാ സഭയിലേയ്ക്ക് ആനയിക്കുക) ആണ്.

1930 സെപ്തംബർ 20-ന് മാർ ഈവാനിയോസ് പിതാവ് ആരംഭം കുറിച്ചത് പ്രേഷിത മുന്നേറ്റത്തിന്റെ വിജയ ഗാഥയ്ക്കായിരുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രേഷിത പ്രവർത്തനങ്ങൾക്ക് ബലവത്തായ അടിസ്ഥാനം കുറിക്കാൻ രണ്ടുപതിറ്റാണ്ടിലധികം നീണ്ടുനിന്ന ശ്രേഷ്ഠാചാര്യ ശുശ്രൂഷയിലൂടെ പിതാവിന് സാധിച്ചു എന്നതാണ് ചരിത്രം. കേരളത്തിന്റെ ഹൈറേഞ്ച് മേഖലയിലും കേരളത്തിന്റേയും തമിഴ്നാടിന്റേയും തെക്കൻപ്രദേശങ്ങളിലും ഒരുപോലെ കത്തോലിക്കാ വിശ്വാസം പകർന്നു നൽകാൻ പുനരൈക്യത്തിന്റെ ആദ്യനാളുകളിൽ തന്നെ മാർ ഈവാനിയോസ് പിതാവ് നേതൃത്വം നൽകി. 1978-ൽ ബത്തേരി ഭദ്രാസനവും 1996-ൽ മാർത്താണ്ഡം ഭദ്രാസനവും 2003-ൽ മൂവാറ്റുപുഴ ഭദ്രാസനവും 2007-ൽ മാവേലിക്കര ഭദ്രാസനവും 2010-ൽ പത്തനംതിട്ട ഭദ്രാസനവും 2017-ൽ പാറശ്ശാല ഭദ്രാസനവും രൂപീകൃതമായത് ഈ പ്രേഷിത മുന്നേറ്റത്തിന്റെ കാനോനികമായ സ്ഥിരീകരണമായിട്ടായിരുന്നു. അതുപോലെ, കർണാടകത്തിന്റെ മംഗലാപുരം മേഖല, ഭാരതത്തിന്റെ പ്രധാന പട്ടണങ്ങളായ ഡൽഹി, ബോംബെ, ഭോപ്പാൽ, പൂനൈ, ഹൈദ്രാബാദ്, ബാഗ്ലൂർ, ചെന്നൈ, തുടങ്ങിയ മെട്രോപ്പോലീത്തൻ പട്ടണങ്ങൾ എന്നിവിടങ്ങളിൽ ഈ സുവിശേഷദൗത്യം കാര്യമായി പുരോഗമിച്ചതിന്റെ ഫലമായിട്ടാണ് 2010-ൽ പുത്തൂർ ഭദ്രാസനവും 2015 -ൽ ഡൽഹി-ഗുഡ്ഗാവ് ഭദ്രാസവും 2019-ൽ പൂനൈ-കഡ്കി ഭദ്രാസവും രൂപീകൃതമായത്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രേഷിത മുന്നേറ്റം ഭാരതത്തിന്റെ അതിർത്തികൾ ഭേദിച്ച് അമേരിക്കയിലും, യൂറോപ്പിലും, ഗൾഫ് നാടുകളിലും, ഓഷ്യാന പ്രദേശങ്ങളിലും വ്യാപിച്ചു. പ്രവാസികളോടൊപ്പം വൈദികരും സമർപ്പിതരും പ്രയാണം ചെയ്ത് കത്തോലിക്കാ വിശ്വാസത്തിൽ അവരെ ഉറപ്പിക്കുകയും മറ്റുള്ളവരോട് കത്തോലിക്കാ വിശ്വാസം പങ്കുവയ്ക്കുകയും ചെയ്യുന്നു. തദ്ഫലമായി 2016-ൽ അമേരിക്ക-കാനഡ ഭദ്രാസനം നിലവിൽ വന്നു. കത്തോലിക്കാ വിശ്വാസത്തിന്റെ അനന്യതയും കത്തോലിക്കാ സഭാകൂട്ടായ്മയുടെ ശ്രേഷ്ഠതയും പങ്കുവയ്ക്കുന്ന സവിശേഷമായ ഒരു പ്രേഷിത ദൗത്യമാണ് പുനരൈക്യപ്രസ്ഥാനം സമാരംഭം കുറിച്ചത്. ഈ നിയോഗം ഇന്ന് കാലദേശങ്ങൾക്കധീതമായി യാഥാർത്ഥ്യമാക്കാൻ മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ പ്രേഷിതർ പരിശ്രമിച്ചുകൊണ്ടിരിക്കുന്നു എന്നത് അഭിമാനാർഹമായ കാര്യമാണ്. 2005 ഫെബ്രുവരി 10ന് സ്വയംഭരണാവകാശമുള്ള ഒരു മേജർ ആർക്കി എപ്പിസ്ക്കോപ്പൽ സഭയായി മലങ്കര സുറിയാനി കത്തോലിക്കാസഭ ഉയർത്തപ്പെട്ടതിലൂടെ സുവിശേഷ പ്രഘോഷണ ദൗത്യം അതിന്റെ പൂർണതയിൽ ജീവിക്കാനുള്ള സ്വാതന്ത്ര്യവും ഉത്തരവാദിത്വവും ഒരു വ്യക്തിഗതസഭയായി നാം പ്രാപിച്ചിരിക്കുകയാണ്.

**കത്തോലിക്കാ കൂട്ടായ്മയിൽ പൂവണിയുന്ന സുവിശേപ്രഘോഷണത്തിന്റെ സാർവത്രിക മാനം**

ക്രിസ്തു തന്റെ സഭയെ ഭരമേൽപിച്ച പ്രേഷിത ദൗത്യം അതിന്റെ ഉത്ഭവത്തിലും സ്വഭാവത്തിലും ലക്ഷ്യത്തിലും സാർവത്രികമാണ്. ത്രിയേക ദൈവത്തിന്റെ ലോകരക്ഷയ്ക്കുവേണ്ടിയുള്ള രക്ഷാകരപദ്ധതി എല്ലാവരേയും ഉൾക്കൊള്ളുന്നതാണ്. ഇതാണ് തിരുസഭയുടെ പ്രേഷിതദൗത്യത്തിന്റെ അടിസ്ഥാനം. ഈ പദ്ധതിയിൽ നിന്ന് ആരും ഒഴിവാക്കപ്പെടുകയോ മാറ്റിനിറുത്തപ്പെടുകയോ ചെയ്യുന്നില്ല. കാരണം സാർവത്രിക രക്ഷ പൂർണമാകണമെങ്കിൽ എല്ലാവരിലേയ്ക്കും എല്ലായിടത്തേയ്ക്കും സുവിശേഷ ദീപം എത്തിച്ചേരണം. ദൈവമക്കളുടെ നിത്യ രക്ഷയാണ് പ്രേഷിത ദൗത്യത്തിന്റെ ലക്ഷ്യം. അതും സ്വഭാവത്താലെ സാർവത്രികമാണ്. ചുരുക്കത്തിൽ, ക്രിസ്തീയ പ്രേഷിത ദൗത്യം ആശയപരമായും പ്രായോഗികമായും സാർവത്രികമാണ്. മിഷൻ പ്രവർത്തനത്തിന്റെ ഈ സാർവത്രികമാനം യാഥാർത്ഥ്യമാകണമെങ്കിൽ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള വ്യക്തിഗതസഭയുടെ കൂട്ടായ പരിശ്രമം അനിവാര്യമാണ്. അത്തരം കൂട്ടായ്മ പ്രേഷിത വിജയം നേടിത്തരുമെന്ന് ചരിത്രത്തിൽ തെളിയിച്ച സംഭവമാണ് 1930-ൽ തുടക്കംകുറിച്ച പുനരൈക്യ പ്രസ്ഥാനം.

1653-ലെ വിഭജനം മലങ്കര സഭയുടെ പ്രേഷിത നിയോഗത്തിൽ വിള്ളലേൽപ്പിച്ചത് രണ്ടു തരത്തിലാണ്. ഒന്നാമതായി സുവിശേഷ പ്രഘോഷണദൗത്യത്തിന്റെ സാർവത്രിക ദർശനം ഈ അപ്പസ്തോലിക സഭയ്ക്ക് നഷ്ടമായി. രണ്ടാമതായി, കത്തോലിക്കാ സഭാകൂട്ടായ്മയിലെ മറ്റു വ്യക്തിഗതസഭയുടെ പ്രേഷിത വിഭവങ്ങൾ ലഭ്യമാകാനുള്ള സാധ്യതയും അടഞ്ഞു. പുനരൈക്യത്തിലൂടെ ഈ രണ്ടു പ്രതിസന്ധികളേയും മാർ ഈവാനിയോസ് പിതാവ് തരണം ചെയ്തു. മലങ്കര സഭയുടെ സ്ഥാപനോദ്ദ്യേശ്യമായ ഭാരതസുവിശേഷവത്ക്കരണം പ്രായോഗികമാക്കാൻ സാർവത്രിക സഭയുമായുള്ള ബന്ധം സഹായകമാണെന്ന് മനസിലാക്കിയപ്പോൾ മാർ ഈവാനിയോസ് പിതാവ് പുനരൈക്യമെന്ന ചിന്തയിലേയ്ക്ക് കടന്നു. ഇവിടെ ലക്ഷ്യം ഭാരത സുവിശേഷവത്ക്കരണവും, മാർഗം ഭാരത സംസ്ക്കാരിക പാരമ്പര്യത്തിലൂന്നിയ സാർവത്രിക ബന്ധവുമാണ്. മലങ്കരസഭ ഒരുമിച്ച് ഈ ബന്ധം വീണ്ടെടുക്കുന്നതിലൂടെ ഭാരതസുവിശേഷവത്ക്കരണം സമഗ്രമായി പൂർത്തിയാക്കാമെന്ന് പിതാവ് വിശ്വസിച്ചു.

പുനരൈക്യ പ്രസ്ഥാനം മലങ്കര സഭയുടെ പ്രേഷിത ദൗത്യത്തിന് ഒരു സാർവത്രിക മാനം നേടിക്കൊടുത്തു. അതോടൊപ്പം, മറ്റു സഭകളിലെ പ്രേഷിത വിഭവങ്ങൾ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സുവിശേഷ പ്രഘോഷണ ദൗത്യത്തിന് സംലഭ്യമായി. അനേകം മിഷണറിമാർ മറ്റു സഭകളിൽ നിന്ന് പ്രത്യേകിച്ച് സീറോ-മലബാർ, ലത്തീൻ സഭകളിൽ നിന്ന് പ്രേഷിതരായി എത്തിച്ചേർന്നു. അതുപോലെ, സാമ്പത്തികമായ വിഭവങ്ങൾ ലോകംമുഴുവനുമുള്ള കത്തോലിക്കാ സഭാംഗങ്ങളിൽ നിന്ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രേഷിത പ്രവർത്തനങ്ങൾക്കായി നിർലോഭമായി ലഭിച്ചതുകൊണ്ടാണ് പുനരൈക്യത്തിന്റെ ആദ്യകാലങ്ങളിൽ സഭയുടെ അടിസ്ഥാന സംവിധാനങ്ങൾ കെട്ടിപ്പടുക്കാൻ നമുക്ക് സാധിച്ചത്. ഇതിലെല്ലാമുപരി, സാർവത്രിക സഭ നമുക്ക് നൽകിയ പ്രാർത്ഥനയുടെ പിൻബലം വിലമതിക്കാനാകാത്ത

വിധം ഏറെ വലുതായിരുന്നു. ചുരുക്കത്തിൽ കത്തോലിക്കാ സംസർഗത്തിലേയ്ക്ക് പ്രവേശിച്ചതിലൂടെ മലങ്കര സഭ അവളുടെ പ്രേഷിത ചക്രവാളം വിശാലമാക്കുകയും പ്രേഷിത പുരോഗതി ത്വരിതമാക്കുകയും ചെയ്തു. അവൾ ഒരു മിഷണറി എന്ന നിലയിൽ എല്ലാ അർത്ഥത്തിലും സാർവത്രികമായി. അതിനാൽ പുനരൈക്യത്തെ വെറുമൊരു എക്യുമെനിക്കൽ സംഭവമായിമാത്രം നാം വ്യാഖ്യാനിക്കാൻ പാടില്ല. ഭാരതസഭയിലെ സുവിശേഷ പ്രഘോഷണത്തിന് അഭിവന്ദ്യ പിതാവ് നൽകിയ ഒരു മാതൃകയാണ് (മിഷൻ മോഡൽ) പുനരൈക്യം.

പുനരൈക്യമെന്ന മാർഗത്തിലൂടെ മാർ ഈവാനിയോസ് പിതാവ് ലക്ഷ്യം വച്ചത് സുവിശേഷവത്ക്കരണം സാധിതമാകുന്ന ഒരു സഭാകൂട്ടായ്മയാണ്. ഭാരത സംസ്ക്കാരത്തിനു അനുയോജ്യമായ ആരാധനാക്രമവും ഭരണസ്വാതന്ത്ര്യവും നിലനില്ക്കുന്ന ഒരു വ്യക്തിഗത സഭയ്ക്കു മാത്രമേ ഈ ലക്ഷ്യം കൈവരിക്കാൻ സാധിക്കുകയുള്ളൂ. പിതാവിന്റെ ഈ ദർശനങ്ങൾക്ക് 1932 ജൂൺ 12-ന് ആഗോളകത്തോലിക്കാസഭ ഔദ്യോഗികമായി അംഗീകാരം നൽകി. അന്നുമുതൽ സാംസ്ക്കാരിക പാരമ്പര്യങ്ങളെ ഉന്മൂലം ചെയ്യാതെ സുവിശേഷം അവതരിപ്പിക്കുന്ന പ്രേഷിത ദർശനത്തിൽ സഭയിലെ എല്ലാവരേയും പങ്കാളികളാക്കുന്ന ഒരു പ്രേഷിത സമീപനമാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭ ആവിഷ്ക്കരിച്ച് നടപ്പിലാക്കുന്നത്. മനുഷ്യത്വപരമായ സാമൂഹിക ഇടപെടലുകളിലൂടെ അനേകരിലേയ്ക്ക് സുവിശേഷദീപം എത്തിക്കാനുള്ള സംവാദങ്ങളും ആഘോഷങ്ങളും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രേഷിത തനിമയാണ്.

നാളിതുവരെ കത്തോലിക്കാ സഭാകൂട്ടായ്മയിലെ മറ്റു വ്യക്തിഗത സഭകളുടെ സഹായത്തോടും സഹകരണത്തോടും പ്രേഷിത മുന്നേറ്റം നടത്തിയ മലങ്കര സുറിയാനി കത്തോലിക്കാ സഭാ ഇപ്പോൾ മറ്റു വ്യക്തിഗതസഭകളുടെ മിഷൻ മുന്നേറ്റത്തിലും പങ്കാളികളാകുന്നു എന്നത് അഭിമാനാർഹമായ വസ്തുതയാണ്. ഭാരതത്തിനു പുറത്ത് പ്രവർത്തിക്കുന്ന വൈദികരും സമർപ്പിതരും ലോകമാസകലമുള്ള ലത്തീൻ സഭയുടെ അജപാലന ശുശ്രൂഷകളിൽ പങ്കാളികളായി അവിടെയുള്ള പ്രാദേശികസഭകളെ ബലപ്പെടുത്തുകയും സുവിശേഷ പ്രഘോഷണ പ്രവർത്തനങ്ങൾക്ക് ആക്കം കൂട്ടുകയും ചെയ്യുന്നു. ഏത്യോപ്യയിലെ സഭയുടെ അജപാലന-പ്രേഷിത ദൗത്യത്തിൽ നേരിട്ട് പങ്കാളികളായി മലങ്കരയിലെ മിഷണറിമാർ വളരെ സ്തുത്യർഹമായ സേവനം കാഴ്ചവച്ചുകൊണ്ടിരിക്കുന്നു. മിഷൻ വിഭവങ്ങളുടെ സ്വീകർത്താവ് എന്ന നിലയിൽ നിന്ന് ദാതാവായി മലങ്കര സുറിയാനി കത്തോലിക്കാ സഭ വളർന്നതിലൂടെ പുനരൈക്യപ്രസ്ഥാനം അവളുടെ പ്രേഷിത നിയോഗത്തിന്റെ പക്വതയുടെ ഘട്ടത്തിലേയ്ക്ക് പ്രവേശിച്ചിരിക്കുകയാണ്.

**ആഘോഷങ്ങളിലൂടെ സജീവമാകേണ്ട മിഷൻ ചൈതന്യം**

സഭാജീവിതത്തിലെ ഓരോ കൂടിവരവും കൂട്ടായ്മയുടെ ആഘോഷം മാത്രമല്ല, പുനഃസമർപ്പണത്തിന്റെ വേദി കൂടിയാണ്. മാർ ഈവാനിയോസ് പിതാവ് നമുക്ക് കൈമാറിയ സഭാദർശനവും പ്രേഷിത ദർശനവും ഓരോ വർഷവും പുനരൈക്യദിനമായി നാം ആഘോഷിക്കുന്നു. ആഘോഷങ്ങളുടെ രൂപവും ഭാവവും മാറുന്നു; വ്യക്തികളും സ്ഥലങ്ങളും മാറുന്നു. പക്ഷേ, ആ ദർശനം ഇന്നും മായാതെ നിലനിൽക്കുന്നു. കോവിഡ്-19 മഹാമാരി സംജാതമാക്കിയ നിശ്ചലമായ ലോകക്രമത്തിലും പുനരൈക്യത്തിന്റെ ഈ ദർശനങ്ങളുടെ പ്രസക്തി ഒരല്പം പോലും ചോരുന്നില്ല എന്നതാണ് സത്യം.

പുനരൈക്യത്തിലൂടെ ഭാരത സുവിശേഷപ്രഘോഷണത്തിന് പുതിയ രൂപവും ഭാവവും നൽകിയ മലങ്കര സുറിയാനി കത്തോലിക്കാസഭ അവളുടെ തുടർപ്രയാണത്തിലൂടെ സഭാകൂട്ടായ്മയിൽ നിന്നു പിരിഞ്ഞുപോയ മലങ്കരമക്കളുടെ പുനർസമാഗമം മാത്രമല്ല, നാനാജാതിമതസ്ഥരായ നമ്മുടെ സഹോദരങ്ങൾക്ക് സുവിശേഷ വെളിച്ചം പകരുക എന്നതും ലക്ഷ്യം വയ്ക്കുന്നു. അതുകൊണ്ട് തന്നെ മലങ്കര സുറിയാനി കത്തോലിക്കാസഭ, ഭാരതത്തിലും ആഗോള കത്തോലിക്കാസഭയിലും ഒരു നിർണായക സ്ഥാനം കൈവരിച്ചിട്ടുണ്ടെങ്കിൽ അതിനുപിന്നിൽ പുനരൈക്യപ്രസ്ഥാനത്തിലൂടെ ആവിഷ്കൃതമായ കാതോലികമായ സഭാദർശനവും സാർവത്രിക മിഷണറി ദർശനവുമാണ് എന്നതിൽ അതിശയോക്തിയില്ല.

"സഭ സ്വഭാവത്താലെ മിഷണറിയാണ്' എന്ന് പ്രഖ്യാപിച്ച രണ്ടാം വത്തിക്കാൻ സുന്നഹദോസ് മിഷൻ എന്നത് സ്ഥലബന്ധിതമായ ഒരു പ്രവർത്തനമല്ല മറിച്ച്, സാർവത്രികമായ പ്രവർത്തനമാണെന്ന് പ്രഖ്യാപിക്കുകയും ചെയ്തു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഏതെങ്കിലും ഒരു പ്രദേശം മാത്രമാണ് മിഷൻ മേഖല എന്നു പറയുമ്പോൾ നമ്മുടെ ദർശനങ്ങളും വികലമാവുകയാണ്. അതിനാൽ മലങ്കര കത്തോലിക്കാ സഭാസമൂഹങ്ങൾ എവിടെയൊക്കെ അതിന്റെ സാന്നിദ്ധ്യം ഉറപ്പിച്ചിട്ടുണ്ടോ -ഭദ്രാസന സംവിധാനത്തിലെ അല്ലാതെയോ- അവിടെയെല്ലാം ഈ മിഷൻ പ്രവർത്തനം ഊർജ്ജിതമാക്കാൻ നാം കടപ്പെട്ടിരിക്കുന്നു. അത് പുനരൈക്യമാകാം; അല്ലെങ്കിൽ, മറ്റുള്ളവരോട് ആദ്യമായി സുവിശേഷം അറിയിക്കുന്നതുമാകാം. എന്നാൽ അടിസ്ഥാനപരമായി അത് കത്തോലിക്കാ മിഷനാണ് എന്നതിൽ സംശയമില്ല.

ഓരോ വർഷവും നാം ആഘോഷിക്കുന്ന പുനരൈക്യദിനം മലങ്കര സഭയിൽ മാർ ഈവാനിയോസ് പിതാവ് ഊടും പാവും നൽകിയ മിഷണറി ദർശനമാണ്. ഇത്തരം ആഘോഷങ്ങളിലൂടെ 1930 സെപ്തംബർ 20-ലെ പുനരൈക്യമെന്ന മഹാസംഭവം നമ്മുടെ ഓർമയിൽ എന്നും സജീവമായി നിലനിൽക്കുന്നു. ഈ ഓർമ്മ നമുക്ക് നൽകേണ്ട പ്രചോദനം സഭയുടെ സാർവത്രിക മിഷൻ ദൗത്യത്തിൽ പങ്കുചേരാനുള്ള ആവേശമായിരിക്കണം.

*പ്രേഷിതരാകാം, ക്രിസ്തുവിന്റെ...*
*സാക്ഷികളാകാം,*
*സുവിശേഷത്തിന്റെ...*



# പുനരൈക്യം
## ബഥനി കൊളുത്തിയ ദീപശിഖ



**ഫാ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി.**

1653-ലെ കൂനൻ കുരിശ് സത്യത്തോടുകൂടി ഭാരതസഭാ ഗാത്രത്തിനുണ്ടായ മുറിവ്, സഭാമക്കളെ, പുത്തൻകൂറ്റുകാർ എന്നും, പഴയ കൂറ്റുകാർ എന്നും വിഭജിച്ചു. ഈ വിഭജനത്തെ തുടർന്ന് പുത്തൻകൂറ്റ് വിഭാഗം കടന്നുപോയ വഴികൾ വ്യവഹാരങ്ങളുടെയും കോടതിവിധികളുടെയും അതിന്റെ ഫലമായി ഉണ്ടായ നൊമ്പരങ്ങളുടെയും ഒരു കാലഘട്ടമായിരുന്നു. അനേകം പുനരൈക്യ പരിശ്രമങ്ങൾ സഭയിൽ നടന്നുവെങ്കിലും ഈ സാഹചര്യങ്ങൾക്ക് മാറ്റം വരുത്തുവാൻ ദൈവം നിയോഗിച്ച പുണ്യ പുരുഷനായിരുന്നു ദൈവദാസൻ മാർ ഈവാനിയോസ് പിതാവ്. ഈ ചരിത്രനിയോഗത്തിലേക്കുള്ള യാത്രയിൽ മാർ ഈവാനിയോസ് പിതാവ് നടത്തിയ ഓരോ കാൽവയ്പും ദൈവിക ഇടപെടലുകളുടെ അവസരമായി മാറുകയായിരുന്നു. സഭകളുടെ ഐക്യത്തെ സംബന്ധിച്ച് രണ്ടാം വത്തിക്കാൻ സുനഹദോസ് വിഭാവന ചെയ്ത കാര്യങ്ങൾ എല്ലാം, എത്രയോ പതിറ്റാണ്ടുകൾക്കു മുമ്പേ മാർ ഈവാനിയോസ് പിതാവിന്റെ മനോമുകുരങ്ങളിൽ അങ്കുരിക്കുകയും അവയൊക്കെ പ്രാബല്യത്തിൽ വരുത്തുകയും ചെയ്തുവന്നുള്ളത്, വന്ദ്യപിതാവിന്റെ ദീർഘവീക്ഷണത്തിന്റെയും, ക്രാന്തദർശനത്തിന്റെയും അതോടൊപ്പം ദൈവിക നടത്തിപ്പിന്റെയും നിദർശനങ്ങളായി നമുക്ക് മനസ്സിലാക്കുവാൻ സാധിക്കും.

**ബഥനി ആശ്രമസ്ഥാപനവും മലങ്കരസഭാ പുനരൈക്യവും**

1919-ലെ ബഥനി ആശ്രമസ്ഥാപനത്തിലൂടെ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് ലക്ഷ്യംവച്ചത് സ്വച്ഛന്ദസുന്ദരമായി ഒഴുകുന്ന മലങ്കരസഭയെയാണ്. വഴക്കും, വക്കാണവും കോടതിവിധികളും മലങ്കരസഭാഗാത്രത്തെ കീറിമുറിച്ച്, ഇവിടെയുള്ള മലങ്കര മക്കളുടെ മനസമാധാനത്തിന് ഭംഗം വരുത്തിയപ്പോൾ പ്രാർത്ഥനാധ്യാനങ്ങളുടെ പിൻബലത്തിൽ, ഐക്യത്തിന്റെ സന്ദേശവാഹകരായി തീരുവാനുള്ള നിയോഗമാണ് ബഥനിയിലൂടെ പിതാവ് ഏറ്റെടുത്തതും സാക്ഷാത്കരിച്ചതും. 1912-ൽ 'കാതോലിക്കേറ്റ്' സ്ഥാപനത്തിലൂടെ മലങ്കര സഭയിൽ സമാധാനം കൈവരും എന്ന് വിചാരിച്ചുകൊണ്ട് ഓർത്തഡോക്സ് സഭയിൽ വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം അതിനായി മുൻകൈ എടുത്ത് പ്രവർത്തിക്കുകയും അബ്ദേദ് മിശിഹാ പാത്രിയാർക്കീസിനെ നാട്ടിലെത്തിച്ച് കാതോലിക്കേറ്റ് സ്ഥാപനത്തിനായുള്ള ക്രമീകരണങ്ങൾക്ക് ചുക്കാൻ പിടിക്കുകയും ചെയ്തത് മാർ ഈവാനിയോസ് പിതാവായിരുന്നു. എന്നാൽ തന്റെ അനുമാനങ്ങൾക്ക് വിപരീതമായുള്ള സംഭവവികാസങ്ങളാണ് മലങ്കര

സഭയിൽ തുടർന്ന് അരങ്ങേറിയത്. പരസ്പരമുള്ള മുടക്കുകളും വ്യവഹാരങ്ങളും കോടതിവിധിയെ തുടർന്നുള്ള ആക്രോശങ്ങളും വിജയാട്ടഹാസങ്ങളും, പള്ളിപിടിച്ചെടുക്കലുകളും എല്ലാം, മലങ്കരസഭയെ കൂടുതൽ അരക്ഷിതാവസ്ഥയിലേക്ക്തള്ളി വിടുകയാണ് ചെയ്തത്. ഇപ്രകാരമുള്ള ഒരു പശ്ചാത്തലത്തിൽ മലങ്കരസഭയിൽ ശാശ്വതമായ സമാധാനവും, സഭകൾ തമ്മിലുള്ള ഐക്യവും എപ്രകാരം സാധ്യമാക്കാമെന്നുള്ള ചിന്ത തന്റെ മനസ്സിനെ അസ്വസ്ഥതപ്പെടുത്തിയപ്പോൾ പ്രാർത്ഥനാ ധ്യാനങ്ങളിലേക്കും സന്യാസജീവിതസമർപ്പണത്തിലേക്കുമാണ് മാർ ഈവാനിയോസ് പിതാവിനെ നയിച്ചത്. ഈ കാരണത്താലാണ് കോട്ടയം എം.ഡി സെമിനാരിയിലെ തന്റെ പ്രിൻസിപ്പാൾ സ്ഥാനം രാജിവയ്ക്കുന്നതും, ഒപ്പം കൽക്കട്ടായിൽ സെറാമ്പൂർ കോളേജിലേക്ക് പോകുന്നതും. സെറാമ്പൂർ കോളേജിലെ തന്റെ ഉദ്യോഗകാലഘട്ടം ഒരു സത്യാന്വേഷണത്തിന്റെ കാലഘട്ടമായി മാർ ഈവാനിയോസ് പിതാവ് വിശേഷിപ്പിക്കുന്നു. സഭകളെപ്പറ്റിയും, സ്യാസ സമൂഹങ്ങളെപ്പറ്റിയും കൂടുതൽ പഠിക്കുന്നതിനും, അതിനാവശ്യമായ അന്വേഷണങ്ങളും, ആത്മീയ യാത്രകളും നടത്തുന്നതിനും അദ്ദേഹം സമയം കണ്ടെത്തി. ഈ ആത്മീയ യാത്രയുടെ ഭാഗമായിട്ടാണ് ഗാന്ധിജിയുടെ സബർമതി ആശ്രമവും ടാഗോറിന്റെ ശാന്തിനികേതനും വന്ദ്യപിതാവ് സന്ദർശിക്കുന്നത്. ഇപ്രകാരം ആർജ്ജിച്ചെടുത്ത അറിവിലൂടെയും, ബോധ്യങ്ങളിലൂടെയുമാണ് പിതാവ് ബഥനി ആശ്രമത്തിന് രൂപം നൽകുന്നതും തുടർന്ന് ബഥനിയിലൂടെ സത്യസഭയായ കത്തോലിക്കാ സഭയുടെ കൂട്ടായ്മയിലേക്ക് പ്രവേശിക്കുന്നതും.

1919-ൽ മാർ ഈവാനിയോസ് പിതാവ് ബഥനി ആശ്രമം സ്ഥാപിക്കുമ്പോൾ പരസ്പരം പോരടിച്ചു നിന്ന സഭാവിഭാഗങ്ങൾക്കും, അധികാരശ്രേണികൾക്കും അതീതമായി ഒരു സ്വതന്ത്ര സന്ന്യാസപ്രസ്ഥാനമായി ബഥനി നിൽക്കണമെന്ന് പിതാവ് ആഗ്രഹിച്ചു. മാത്രമല്ല പ്രശ്നകലുഷിതമായ മലങ്കരസഭയുടെ പള്ളികളിൽ നിന്ന് വ്യത്യസ്ഥമായി പ്രശാന്തതയുടെ അടയാളങ്ങളായും, കൃപയുടെ നീർച്ചാലുകളായും ബഥനി ആശ്രമത്തോടു ചേർന്നുള്ള ബഥനി പള്ളികൾ രൂപം പ്രാപിക്കുന്നതിന് ഇത് സഹായിക്കുകയും ചെയ്തു. അതേസമയം തന്നെ ഓർത്തഡോക്സ് സഭയുടെ പ്രധാനപ്പെട്ട വൈദിക പരിശീലനകേന്ദ്രങ്ങളായ കോട്ടയം എം.ഡി.സെമിനാരിയും പരുമല സെമിനാരിയും അതോടൊപ്പം അനേകം ദേവാലയങ്ങളും വ്യവഹാരത്തിന്റെയും അശാന്തിയുടെയും പ്രഭവകേന്ദ്രങ്ങളായി മാറുന്നത് മാർ ഈവാനിയോസ് പിതാവ് വേദനയോടെ നോക്കിനിന്നു. ഇന്നും ഈ സാഹചര്യത്തിന് വ്യത്യാസം വില്ലായെന്ന് മാത്രമല്ല, ആനുകാലിക കോടതിവിധികളും തുടർ സംഭവങ്ങളും സഭാമക്കളെ കൂടുതൽ ഭിന്നതയിലേക്കും സഹോദരീസഭകളെ കൂടുതൽ അരാജകത്വത്തിലേക്കും നയിക്കുകയും ചെയ്യുന്നുവെന്നുള്ളത് കൂട്ടിവായിക്കേണ്ടതാണ്.

സത്യത്തെ തേടിയുള്ള തീർത്ഥാടന യാത്രയിൽ മാർ ഈവാനിയോസ് പിതാവിനെ കൊണ്ടു ചെന്നെത്തിക്കുന്നത് സാർവ്വത്രിക സഭയുമായുള്ള പുനരൈക്യത്തിലാണല്ലോ. സത്യത്തെ പുൽകുന്നതിനും സാർവ്വത്രികസഭയുമായുള്ള പുനരൈക്യത്തിനും മാർ ഈവാനിയോസ് പിതാവിനും, ബഥനി സമൂഹാംഗങ്ങൾക്കും അതോടൊപ്പം പുനരൈക്യപ്രസ്ഥാനത്തോട് ചേർന്നു നിന്ന സഭാമക്കൾക്കും വലിയ വില നൽകേണ്ടിവന്നുവെന്നുള്ളത് മറക്കാനാവാത്ത കനലുകളുടെ ഓർമ്മകളായി ഇന്നും നമ്മുടെയൊക്കെ മനസ്സുകളിൽ നിറഞ്ഞുനിൽക്കുന്നു. എന്നാൽ ഈ നൊമ്പരങ്ങൾ നമ്മെ കൂടുതൽ ദൈവോന്മുഖരാക്കി മാറ്റുന്നതിനും, ദൈവാനുഗ്രഹങ്ങളുടെ സമൃദ്ധിക്കും കാരണമായി എന്നുള്ളത് ബഥനി അഭിമാനത്തോടെ കാണുകയും അതോടൊപ്പം അവയെല്ലാം മലങ്കര സഭയുടെ ചരിത്ര താളുകളിൽ മുദ്രിടപ്പെട്ട യാഥാർത്ഥ്യങ്ങളായി പരിലസിക്കുകയും ചെയ്യുന്നു.

### പുനരൈക്യവും ബഥനിയുടെ സ്വയം ശൂന്യവൽക്കരണവും

മലങ്കരസഭയുടെ സാർവ്വത്രികസഭയുമായുള്ള പുനരൈക്യം മുണ്ടൻമലയിൽ സ്ഥാപിതമായ ബഥനി ആശ്രമത്തോടും ബഥനി സന്യാസപ്രസ്ഥാനത്തോടും ചേർന്ന് നിൽക്കുന്ന ഒരു യാഥാർത്ഥ്യമാണെന്നുള്ളത് നിഷേധിക്കുവാൻ ആർക്കും സാധിക്കുകയില്ല. ഈ ബന്ധം വേർപിരിക്കാനാവാത്ത ഒരു പൊക്കിൾക്കൊടി ബന്ധത്തിന്റെ നിർമ്മലതയിൽ വളർന്ന് വിട്ടുള്ളതാണ്. മലങ്കര കത്തോലിക്കാ സഭയുടെ ഒരു പര്യായം പോലെ ബഥനി പ്രസ്ഥാനത്തെ കരുതുന്നതിന് സഭയെയും, സമൂഹത്തെയും സ്നേഹിക്കുന്ന ആർക്കും ഒരു ബുദ്ധിമുട്ടും ഉണ്ടാവുകയില്ല. മുകളിൽ സൂചിപ്പിച്ചതുപോലെ, പുനരൈക്യത്തിനുവേണ്ടിയും, മലങ്കര കത്തോലിക്കാ സഭാഹൈരാർക്കി സ്ഥാപനത്തോടനുബന്ധിച്ച്, തിരുവനന്തപും അതിഭദ്രാസനവും, തിരുവല്ലാ ഭദ്രാസനവും നിലവിൽ വന്നപ്പോൾ, ഈ ഭദ്രാസനങ്ങളോടും ചേർന്നും ബഥനി നടത്തിയ പരിശ്രമങ്ങളും മലങ്കര കത്തോലിക്കാസഭയിൽ സ്ഥാപിതമായ ഇടവകകളോടു ചേർന്ന് ബഥനി ഏറ്റെടുത്തു നടത്തിയ അജപാലനശുശ്രൂഷയും ബഥനിയെ സംബന്ധിച്ചിടത്തോളം, സ്വയം വിസ്മരിച്ചുകൊണ്ടുള്ള പ്രവർത്തനമായിരുന്നു. മാത്രമല്ല പിറകോട്ട് തിരിഞ്ഞു നോക്കുമ്പോൾ, ഒരു സന്യാസ സമൂഹമെന്ന നിലയിലുള്ള ബഥനിയുടെ കെട്ടുറപ്പുതന്നെ (Structure) നഷ്ടപ്പെട്ട അവസ്ഥയിലൂടെ ബഥനി കടന്നുപോയിയെന്നുള്ളതും ഈ തരുണത്തിൽ ഓർക്കാതിരിക്കുവാൻ സാധ്യമല്ല. കാരണം പുനരൈക്യത്തിന്റെ ആദ്യനാളുകൾ ബഥനിയെ സംബന്ധിച്ചിടത്തോളം അവൾ ജന്മം കൊടുത്ത മലങ്കര കത്തോലിക്കാ സഭാകൂട്ടായ്മയെ ശക്തിപ്പെടുത്തി വളർത്തുക എന്നുള്ള ഏകലക്ഷ്യം മാത്രമായിരുന്നു ഉണ്ടായിരുന്നത്. ഈ കാലഘട്ടത്തിൽ ബഥനിയിലേക്കുള്ള ദൈവവിളികൾ ഏറെ മന്ദഗതിയിലായിരുന്നുവെന്നുള്ളതും ഒരു ചരിത്ര യാഥാർത്ഥ്യമായി അവശേഷിക്കുന്നു. കാരണം സമൂഹാംഗങ്ങൾ എല്ലാവരും ആശ്രമം വിട്ടിറങ്ങി ഇടവക കൂട്ടായ്മകളെ രൂപപ്പെടുത്തുന്നതിലും, രൂപതാവൈദികരെ പോലെ ബഥനി ആശ്രമസ്ഥരും ഇടവകകളിൽ താമസിച്ചുകൊണ്ട് ദൈവജനത്തെ പരിശീലിപ്പിക്കുന്നതിലും പുനരൈക്യപരിശ്രമങ്ങളിലും വ്യാപൃതരായിരുന്നു.

പുനരൈക്യാനന്തരം 1932-ൽ തിരുവനന്തപുരം അതിഭദ്രാസനവും, തിരുവല്ലാ ഭദ്രാസനവും ഉൾപ്പെട്ട മലങ്കര ഹയരാർക്കി സ്ഥാപിതമായപ്പോൾ ബഥനി സമൂഹാംഗങ്ങൾ, കാനോനിക സംവിധാനങ്ങളുടെ അഭാവംമൂലം തിരുവനന്തപുരവും, തിരുവല്ലയും കേന്ദ്രീകരിച്ച് മാർ ഈവാനിയോസ് പിതാവിന്റെയും, മാർ തെയോഫിലോസ് പിതാവിന്റെയും നിയന്ത്രണത്തിൽ രണ്ട് രൂപതാ സമൂഹങ്ങളായി (Inter Diocesan Congregation) കുറേക്കാലം മുന്നോട്ടു പോയി. ഒരു സന്യാസസമൂഹമെന്ന നിലയിൽ ബഥനിയുടെ നിലനിൽപ്പിനെ (Canonical Structure) സംബന്ധിച്ച് ധാരാളം ചോദ്യങ്ങളും വെല്ലുവിളികളും നിറഞ്ഞ കാലഘട്ടമായിരുന്നു ഇത്. ബഥനിയുടെ വളർച്ചയിൽ അനുഭവപ്പെട്ട ഈ 'നഷ്ടപ്പെടൽ' മലങ്കര കത്തോലിക്കാസഭയുടെ വളർച്ചയ്ക്കും ഉയർച്ചയ്ക്കും കാരണമായിയെന്നുള്ളത് ബഥനി എന്നും അഭിമാനത്തോടെ ഓർക്കുന്നു.

**തുടർന്നും ശാന്തിയുടെ തുരുത്ത് കാട്ടുവാൻ**

മലങ്കര കത്തോലിക്കാസഭയുടെ ഹയരാർക്കി സ്ഥാപനത്തിന്റെ നവതി ആഘോഷിക്കുന്ന ഈ വേളയിൽ നടത്തപ്പെടുന്ന പുനരൈക്യാഘോഷത്തിന് ഏറെ പ്രസക്തിയുണ്ട്. ഓരോ പുനരൈക്യാഘോഷവും ഐക്യത്തിന്റെ കാഹളധ്വനി ഉയർത്തുവാനുള്ള അവസരമാണ്. മലങ്കരസഭയിൽ ഐക്യത്തിന്റെ വക്താക്കളായി തീരുവാനുള്ള പ്രത്യേകനിയോഗം ദൈവത്താൽ ഭരമേല്പിക്കപ്പെട്ടിരിക്കുന്ന ഒരു സഭാസമൂഹമെന്ന നിലയിൽ, അനൈക്യം മൂലം ഇന്നും പ്രയാസപ്പെടുന്ന സഹോദരീസഭകളിലെ സഭാമക്കളെ സ്നേഹത്തോടെയും സഹോദരവാത്സല്യത്തോടെയും സമീപിക്കുന്നതിനും, ഐക്യത്തിന്റെയും ശാന്തിയുടെയും തീരങ്ങളിലേക്ക് അവരെ നയിക്കുന്നതിനുമുള്ള നമ്മുടെ പ്രത്യേകമായ ഉത്തരവാദിത്വത്തെക്കുറിച്ച് കൂടുതൽ ബോധ്യപ്പെടുന്നതിന് ഈ വർഷത്തെ പുനരൈക്യാഘോഷം നമ്മെ സഹായിക്കട്ടെ. കുറ്റപ്പെടുത്തലുകളുടെയോ, പരിഹാസത്തിന്റെയോ ലാഞ്ചനപോലും നമ്മുടെ മനോഭാവങ്ങളിൽ ഉണ്ടാകരുത്. മറിച്ച് ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് കാട്ടിത്തന്ന മഹത്തായ മാതൃക അനുകരിക്കുന്നതിന് നമുക്ക് പരിശ്രമിക്കാം: പ്രാർത്ഥനാ ധ്യാനങ്ങളിലൂടെയും നിർമ്മലമായ സന്യാസ ജീവിത നിഷ്ഠകളിലൂടെയും മാത്രമേ സഭയിൽ നവീകരണം സാധ്യമാകുവെന്നുള്ള വന്ദ്യപിതാവിന്റെ ബോദ്ധ്യം തുടർന്നും നമ്മുടെ പുനരൈക്യ പ്രവർത്തനങ്ങൾക്ക് പ്രചോദനമാകട്ടെ. ഇവിടെയാണ് ബഥനിയുടെ പ്രസക്തിയും. 1930-ലെ ചരിത്രപരമായ പുനരൈക്യത്തിന്, ബഥനി എപ്രകാരമുള്ള ഒരു നിയോഗം ഏറ്റെടുത്ത് പ്രവർത്തിച്ചുവോ അപ്രകാരം ബഥനിയുടെ രണ്ടാം നൂറ്റാണ്ടിലൂടെയുള്ള പ്രയാണം, അനേകർക്ക് പുനരൈക്യത്തിനുള്ള വഴി കാട്ടിയും സഹോദരി സഭകൾക്ക് സാർവ്വത്രിക സഭയുടെ കൂട്ടായ്മയിൽ എത്തുന്നതിനുള്ള അവസരവും ഒരുക്കട്ടെയെന്ന് പ്രാർത്ഥിക്കാം. പുനരൈക്യത്തിനുവേണ്ടി സ്വയം ശൂന്യവത്കരിക്കപ്പെടുവാൻ ബഥനിക്ക് ഇനിയും കഴിയട്ടെ. അത് ബഥനിയുടെ വ്യക്തിത്വം നഷ്ടപ്പെടുത്തിയല്ല, മറിച്ച് ബഥനിയുടെ സിദ്ധിയും, വ്യക്തിത്വവും (Charism and Identity) കാത്തുസൂക്ഷിച്ചുകൊണ്ട് സഭയുടെ വളർച്ചയിൽ ഉൾച്ചേരുന്നതുവഴിയാകട്ടെയെന്ന് ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. അപ്രകാരം, ഭിന്നിച്ചും വിഘടിച്ചും നിൽക്കുന്ന മലങ്കരസഭാമക്കൾക്ക് ശാന്തിയുടെ തുരുത്ത് കാട്ടിക്കൊടുക്കുവാനും, "മുണ്ടൻമലയുടെ മണ്ടയ്ക്ക്, ബഥനി കൊളുത്തിയ ദീപശിഖ, തലമുറതലമുറ കൈമാറി, കെടാതെ ഞങ്ങൾ സൂക്ഷിക്കും" എന്ന് അനേകം തലമുറകളിലൂടെ ഉച്ചത്തിൽ പാടുവാനും ദൈവം ഇടയാക്കട്ടെ.





# അമേരിക്ക കൈവിട്ട അഫ്ഗാനിസ്ഥാൻ

ബോബി ഏബ്രഹാം

അഫ്ഗാനിസ്ഥാനിൽ നടക്കുന്നതു കണ്ട് നടുങ്ങിനിൽക്കുകയാണ് ലോകം മുഴുവൻ. 20 വർഷത്തോളം നോക്കിനടത്തിയിരുന്ന തന്ത്രപ്രധാന ഭൂമിയിൽ നിന്ന് അമേരിക്ക പിന്മാറ്റം പ്രഖ്യാപിച്ച് കണ്ണടച്ചുതുറക്കും മുമ്പേ മൂന്നുലക്ഷം വരുന്ന അഫ്ഗാൻ സൈന്യം ആയുധം വച്ചു കീഴടങ്ങി. അഫ്ഗാൻ പ്രസിഡന്റ് അഷ്റഫ് ഗനി രാജ്യം വിട്ടു. മൂന്നുലക്ഷത്തോളം സൈനികരുള്ള സേനയെയാണ് അമേരിക്ക അഫ്ഗാനിസ്ഥാനു വേണ്ടി രൂപപ്പെടുത്തിയിരുന്നത്. അവരെ ആയുധം അണിയിച്ചു. യുദ്ധവിമാനങ്ങൾ നൽകി. നല്ല യൂണിഫോം നൽകി. ആധുനിക യുദ്ധസംവിധാനങ്ങളെല്ലാം നൽകി. എന്നാൽ ഒരു രാജ്യത്തെ രക്ഷിക്കേണ്ടതെങ്ങനെയെന്നു മാത്രം പഠിപ്പിച്ചില്ല. അതുകൊണ്ടു തന്നെ കൊല്ലാനും തിന്നാനും മടിയില്ലാത്ത താലിബാൻ ഭീകരർ കടന്നുവന്നപ്പോൾ അഫ്ഗാൻ സൈന്യം ഒരു പോരാട്ടത്തിനു പോലും തുനിഞ്ഞില്ല. മഹാഭാരത യുദ്ധത്തിൽ ഭഗവാൻ കൃഷ്ണൻ ഒരു ഓഫർ വച്ചിരുന്നു. കൗരവപ്പടയ്ക്കും പാണ്ഡവപ്പടയ്ക്കും തിരഞ്ഞെടുക്കാൻ ഒരു ഓഫർ. നിങ്ങൾക്കൊപ്പം ഞാൻ വേണോ അതോ എന്റെ സേന വേണോ? ദുര്യോധനപക്ഷം കൃഷ്ണന്റെ സൈന്യത്തെ തിരഞ്ഞെടുത്തപ്പോൾ പാണ്ഡവപക്ഷത്തിനായി യുധിഷ്ഠിരൻ ആവശ്യപ്പെട്ടത് കൃഷ്ണനെ മാത്രമാണ്. ആയിരക്കണക്കിനു വരുന്ന കൃഷ്ണന്റെ സേനയേക്കാൾ വീര്യം കൃഷ്ണനു മാത്രം ഉണ്ടെന്ന് യുധിഷ്ഠിരൻ മനസ്സിലാക്കി. മൂന്നു ലക്ഷം വരുന്ന അഫ്ഗാൻ സൈന്യം 85000 മാത്രം വരുന്ന അഫ്ഗാൻ ഭീകരരോട് എങ്ങനെ പരാജയപ്പെട്ടു എന്നു ചോദിച്ചാൽ അമേരിക്ക ഉപേക്ഷിച്ച അഫ്ഗാൻ സൈന്യം കൃഷ്ണനില്ലാത്ത കൃഷ്ണന്റെ സേന പോലെയായി എന്നു മനസ്സിലാക്കിയാൽ മതി. അതു മനസ്സിലാകാതെ പോയത് അമേരിക്കൻ പ്രസിഡന്റ് ജോ ബൈഡനു മാത്രമാണ്. അല്ലെങ്കിൽ മനസ്സിലായില്ലെന്നു നടിച്ചതും ആവാം. ലോകമുള്ള കാലത്തോളം അമേരിക്കയ്ക്ക് അഫ്ഗാനെ രക്ഷിച്ചു നിർത്താനാവുമോ എന്ന് ചോദിക്കുന്നവരുണ്ട്. അവരോട് തിരിച്ചൊരു ചോദ്യം ചോദിക്കാതെ വയ്യ. അഫ്ഗാനെ രക്ഷിക്കാൻ വരണമെന്ന് ആരെങ്കിലും ആവശ്യപ്പെട്ടിട്ടാണോ 2001-ൽ അമേരിക്ക അവിടെ കടന്നുകയറി അധികാരം പിടിച്ചെടുത്ത് ഒരു സർക്കാരിനെ അവരോധിച്ചത്? ആ സർക്കാരിനെ താങ്ങിനിർത്താനും മറ്റുമായി അമേരിക്ക ചെലവാക്കിയത് ലക്ഷക്കണക്കിനു കോടി രൂപയാണ്. ലോകരാഷ്ട്രങ്ങൾ പലതും അവിടെ വലിയ തുക മുടക്കിയിട്ടുണ്ട്. ഇന്ത്യ അവിടെ നാല് അണക്കെട്ടുകൾ പണിതു, 1300 കോടി രൂപ ചെലവിൽ പുതിയ പാർലമെന്റ് മന്ദിരം പണിതു, സ്കൂളുകൾ പണിതു. അഫ്ഗാൻ ഒരു പുതിയ പുലരിയിലേക്ക് എന്നു ലോകം പ്രത്യാശ പുലർത്തിയ കാലം ഒന്നിരുട്ടിവെളുക്കും മുമ്പേ പഴയതുപോലെയായതു കണ്ട് പകച്ചു നിൽക്കുകയാണ് എല്ലാവരും.



**എന്തായിരുന്നു അഫ്ഗാൻ**

ബിസി കാലഘട്ടത്തിൽ തന്നെ നഗരവത്കൃതമായ സംസ്കാരം നിലനിന്ന പ്രദേശമാണ് അഫ്ഗാൻ. ഇൻഡസ് വാലി സംസ്കാരം അഫ്ഗാന്റെ വലിയൊരു പ്രദേശത്തേക്ക് വ്യാപിച്ചിരുന്നു. മാത്രമല്ല മധ്യേഷ്യൻ രാജ്യങ്ങളിൽ നിന്നും ഇന്നത്തെ ഉസ്ബക്ക്, താജിക്കിസ്ഥാൻ പ്രദേശങ്ങളിൽ നിന്നുമൊക്കെ ഇന്ത്യയിലേക്കുള്ള പ്രവേശന കവാടം കൂടിയായിരുന്നു അഫ്ഗാൻ. കാണ്ഡഹാർ (ഗാന്ധാരം) മഹാഭാരതത്തിൽ പോലും പരാമർശിക്കപ്പെടുന്ന പ്രദേശം. ഇസ്ലാമിക അധിനിവേശത്തോടെയാണ് ഇവിടെ മറ്റു സംസ്കാരങ്ങളെല്ലാം അപ്രത്യക്ഷമാകാൻ തുടങ്ങിയത്. ഇവിടെ നിന്നുള്ള സേന പലതവണ ഇന്ത്യയിൽ കടന്നുകയറി. ഏറ്റവും ഒടുവിൽ ബാബർ ഇന്ത്യയിലെത്തി മുഗൾ സാമ്രാജ്യത്തിന് തുടക്കമിട്ടു. അപ്പോഴും കാണ്ഡഹാറും ഗസ്നിയും കാബൂളും ഇന്ത്യയുടെ ഭാഗമായിരുന്നു എന്നു പറയാം. അഫ്ഗാനികൾ ഇന്ത്യയിലേക്കും ഇന്ത്യക്കാർ അഫ്ഗാനിലേക്കും നിർബാധം പോയിരുന്ന കാലം. ടഗോറിന്റെ പ്രസിദ്ധമായ കഥ 'കാബൂളിവാല' യിലെ നായകൻ കാബൂളിൽ നിന്നെത്തി കൊൽക്കൊത്തയിൽ കച്ചവടം നടത്തിയിരുന്നയാളാണ്. രാജസ്ഥാനിലെ ജയ്സാൽമീറിൽ സ്വർണ വ്യാപാരം നടത്തിയിരുന്നത് കാബൂളിൽ നിന്നുള്ള വ്യാപാരികളായിരുന്നു. അവർ പണിത ഒരു ഹവേലി ഒരിക്കൽ സന്ദർശിച്ചിട്ടുണ്ട്. വലിയ സമ്പന്നരായിരുന്നു അവർ.

ഇസ്ലാമിക രീതികളിലധിഷ്ഠിതമായ രാജഭരണം വന്ന ശേഷവും അവിടെ ജനങ്ങളുടെ സ്വാതന്ത്ര്യത്തിനു കുറവൊന്നുമുണ്ടായിരുന്നില്ല. 1919 മുതൽ 29 വരെ അധികാരത്തിലിരുന്ന അമാനുള്ള രാജാവിന്റെ കാലത്ത് വലിയ പരിഷ്കരണങ്ങൾക്കാണ് രാജ്യത്ത് തുടക്കമിട്ടത്. നിർബന്ധിത വിദ്യാഭ്യാസം, സ്ത്രീകൾക്ക് പർദ നിർബന്ധമല്ലാതാക്കൽ തുടങ്ങിയ കാര്യങ്ങൾ അദ്ദേഹം കൊണ്ടുവന്നു. പരിഷ്കരണത്തോട് എതിർപ്പുള്ളവർ അദ്ദേഹത്തിനെതിരായി കലാപം തുടങ്ങി. തുടർന്നുവന്ന ഭരണാധികാരികൾ പരിഷ്കരണം മെല്ലെയാക്കി. എങ്കിലും വേണ്ടെന്നുവച്ചില്ല. 1978-ൽ സോവിയറ്റ് റഷ്യയുടെ പിന്തുണയോടെ അധികാരത്തിലെത്തിയ ഇടതുപക്ഷ സർക്കാർ രാജ്യത്തെ മതപരമായ കെട്ടുപാടിൽ നിന്ന് മോചിപ്പിക്കാനുള്ള നീക്കങ്ങളാണ് നടത്തിയത്. വിദ്യാഭ്യാസ കാര്യത്തിലും മറ്റും വിപ്ലവകരമായ പരിഷ്കാരങ്ങൾ വന്നു. വനിതകൾക്ക് വോട്ടവകാശവും ലഭിച്ചു.

പക്ഷേ സോവിയറ്റ് റഷ്യയ്ക്കും അഫ്ഗാനെ ശാന്തമാക്കാൻ കഴിഞ്ഞില്ല. അഫ്ഗാൻ ചരിത്രം വിശദമായി ചരിത്ര പുസ്തകങ്ങളിൽ വായിക്കാം. അഫ്ഗാനിൽ റഷ്യയ്ക്കുള്ള സ്വാധീനത്തെ ഭയന്ന അമേരിക്ക പിന്നീട് പാക്കിസ്ഥാൻ സഹായത്തോടെ താലിബാൻ എന്നൊരു സേനയെ സൃഷ്ടിക്കുകയും അവർ നിലവിലുണ്ടായിരുന്ന സർക്കാരിനെ അട്ടിമറിച്ച് 1996-ൽ കാബൂളിന്റെ ഭരണം പിടിക്കുകയും ചെയ്തു. അപ്പോഴും പഴയ സോവിയറ്റ് റഷ്യയോടു ചേർന്ന മലനിരകളിൽ അഹമ്മദ് ഷാ മസൂദിന്റെ ഉൾപ്പെടെയുള്ള യുദ്ധപ്രഭുക്കന്മാർ താലിബാനെതിരെ പോരാടിക്കൊണ്ടിരുന്നു. എങ്കിലും താലിബാൻ ശക്തമായിരുന്നു. ലോകമെങ്ങുമുള്ള ഭീകരർക്ക് പ്രചോദനമായിരുന്നു. അതുകൊണ്ടാണല്ലോ ഇന്ത്യൻ വിമാനം റാഞ്ചിയെടുത്ത് കാണ്ഡഹാറിൽ ഇറക്കാൻ പാക്കിസ്ഥാൻ ഭീകരർക്ക് ധൈര്യം ഉണ്ടായത്. ഉസാമ ബിൻ ലാദന് അഭയം കൊടുക്കാനും അവർക്ക് ധൈര്യമായി. ഒടുവിൽ അമേരിക്കയ്ക്ക് ഇടപെടേണ്ടിവന്നു. വേൾഡ് ട്രേഡ് സെന്റർ ആക്രമണത്തെത്തുടർന്ന് ഉസാമയെ തേടിയെത്തിയ അമേരിക്ക 2001-ൽ താലിബാനെ ഓടിച്ച് ഹമീദ് കർസായിയെ ഭരണത്തിൽ അവരോധിച്ചു. ഇപ്പോൾ പാക്കിസ്ഥാനുൾപ്പെടെയുള്ള ചില ശക്തികളുടെ പിന്തുണയോടെ താലിബാൻ അധികാരത്തിൽ തിരിച്ചെത്തിയിരിക്കുന്നു.

**തിരിച്ചറിവുകൾ**

ചരിത്രം എല്ലാവർക്കും വിരൽത്തുമ്പിലുണ്ടെന്നതിനാൽ അധികം വിസ്തരിക്കുന്നതിൽ കാര്യമില്ല. എന്നാൽ ചരിത്രം എന്തു പഠിപ്പിക്കുന്നു എന്നതാണ് പ്രധാനം. ഭീകരതയുടെ വിത്ത് വിതച്ചിട്ട് പിന്നീട് പരാതി പറഞ്ഞിട്ടു കാര്യമില്ല. പറമ്പിൽ വളരുന്ന കള പോലെ അതു വളർന്നുകൊണ്ടിരിക്കും. മെഷീൻ വച്ച് വൃത്തിയാക്കുമ്പോൾ കുറച്ചുദിവസത്തേക്ക് നല്ല ഭംഗിയായിരിക്കും കാണാൻ. മഴയില്ലെങ്കിൽ കുറച്ചുദിവസം കൂടി അങ്ങനെ കിടക്കും. പിന്നെ അത് മുളച്ചുപൊന്താൻ തുടങ്ങും. പണ്ടത്തേതിന്റെ പിന്നത്തേതാകും സ്ഥിതി. ഭീകരതയും അങ്ങനെ തന്നെ. ആഗോള മൂലധന താൽപര്യങ്ങൾക്കനുസരിച്ച് ഭീകരതയെ വ്യാഖ്യാനിക്കാനും വളർത്താനും തളർത്താനും ശ്രമിക്കുമ്പോഴാണ് പ്രശ്നം. ഇറാഖ് പ്രസിഡന്റായിരിന്ന സദ്ദാം ഹുസൈനെ കുവൈത്തിലെത്തിച്ചതും പിന്നീട് യുദ്ധത്തിലൂടെ അദ്ദേഹത്തെ ഇറാഖിൽ തിരിച്ചെത്തിച്ചതും അമേരിക്കയാണെന്നത് പരസ്യമായ രഹസ്യമാണ്. അതോടെ ഗൾഫിൽ സ്ഥിരം സൈനികത്താവളമൊരുക്കാൻ അമേരിക്കയ്ക്കു കഴിഞ്ഞു. പിന്നീട് സദ്ദാം ഹുസൈനെ നിഷ്കാസിതനാക്കാൻ ആണവായുധ ശേഖരം, ജൈവായുധ ശേഖരം തുടങ്ങിയ കള്ള

ക്കഥകൾ മെനഞ്ഞ് അമേരിക്ക ഇറാഖിൽ കടന്നുകയറി. ഒടുവിൽ ഭീകരരുടെ നഴ്സറിയായി അവിടം മാറിയതോടെ അമേരിക്ക കളമൊഴിഞ്ഞു.

അഫ്ഗാനിസ്ഥാനിൽ താലിബാനെ സൃഷ്ടിച്ചതിനു പിന്നിലും അമേരിക്കയുടെ കരങ്ങളുണ്ടെന്ന് വിദഗ്ധർ പറയുന്നു. പിന്നീട് അവരെ നിഷ്കാസിതമാക്കിയതും അമേരിക്കതന്നെ. ഉസാമ ബിൻ ലാദനെ തേടി അമേരിക്ക അഫ്ഗാനിൽ നടത്തിയ തിരച്ചിലിനിടയിൽ കാര്യമായി ഭീകരവേട്ട നടന്നു. താലിബാൻ അസ്തമിച്ചു എന്നെല്ലാവരും കരുതി. അമേരിക്കയും അങ്ങനെ കരുതിയോ എന്നറിയില്ല. കരുതിയെങ്കിൽ അമേരിക്കയ്ക്കു തെറ്റി. ആർത്തുവളരുന്ന കള പോലെ താലിബാൻ തിരിച്ചെത്തി. അഫ്ഗാനിൽ സ്ഥിതി ആകെ മാറിമറിഞ്ഞു.

പശ്ചിമേഷ്യയുടെ ചരിത്രം യുദ്ധത്തിന്റേതാണ്. കൊന്നും തിന്നും മുന്നേറുന്ന ഗോത്രങ്ങളുടെ ചരിത്രമാണ് അവിടെ. അതു പിന്നീട് മതാത്മകം ആയി മാറി. ഒരു മതത്തെ ഉന്മൂലനം ചെയ്യുകയും മറ്റൊരു മതത്തെ പ്രതിഷ്ഠിക്കുകയും ചെയ്യുന്ന രീതി. കീഴടക്കുന്ന പ്രദേശത്തെ എല്ലാ ചരിത്രശേഷിപ്പുകളും തകർക്കുകയാണ് പഴയ രീതി. ആധുനിക ആയുധങ്ങളുടെ സഹായം കൂടിയായപ്പോൾ അത് എളപ്പവുമായി. 1996-ൽ അഫ്ഗാൻ പിടിച്ച താലിബാൻ ഭീകരർ ബാമിയാനിൽ ചരിത്രത്തിന്റെ ശേഷിപ്പുകളായ ബുദ്ധപ്രതിമകൾ തച്ചുതകർത്തുകളഞ്ഞു. ഇറാഖിലും സിറിയയിലും ക്രിസ്ത്യാനികൾക്കുനേരെ വ്യാപകമായ അക്രമം അരങ്ങേറിയതും അതിന്റെ ബാക്കിപത്രം തന്നെ. അഫ്ഗാനിസ്ഥാനിൽ താലിബാൻ 1996-ൽ അധികാരമേറിയപ്പോൾ അതികഠിനമായ ഭരണപരിഷ്കാരങ്ങളാണ് അടിച്ചേൽപിച്ചത്. 1929 മുതൽ അവർ ആർജിച്ച എല്ലാ പരിഷ്കാരങ്ങളും ഇല്ലാതായി. പെൺകുട്ടികളുടെ വിദ്യാഭ്യാസം വിലക്കി. സ്ത്രീകൾ പൊതു ഇടങ്ങളിലിറങ്ങുന്നത് വിലക്കി. പുരുഷന്മാർ മുടിമുറിക്കുന്നത് നിരോധിച്ചു. സംഗീതം, സിനിമ നിരോധിച്ചു. ഏതോ ഇരുണ്ട കാലഘട്ടത്തിലേക്ക് ഒരു ജനതയെ നയിച്ചു. അതുകൊണ്ടുതന്നെ താലിബാൻ ഭരണത്തിന് അന്ത്യം കുറിച്ചത് ആരായാലും അവർ സന്തോഷത്തോടെയാണ് സ്വീകരിച്ചത്. താലിബാന്റെ തിരിച്ചുവരവിനെ അവർ ഏറ്റവും ഭയന്നതും അതുകൊണ്ടാണ്. ഇന്ന് അവർ ഭയന്നതുപോലെ സംഭവിച്ചിരിക്കുന്നു. തിരിച്ചെത്തിയ താലിബാനിൽ നിന്നു രക്ഷനേടാൻ വിമാനത്തിന്റെ ചിറകിലേറിയും രക്ഷപ്പെടാൻ ശ്രമിക്കുന്നവർ, കുഞ്ഞുങ്ങളെ അമേരിക്കൻ പട്ടാളക്കാർക്കെറിഞ്ഞു കൊടുക്കുന്ന അമ്മമാർ... ഈ സങ്കടക്കാഴ്ചകൾക്കു കാരണം താലിബാൻ ഭരണത്തിൽ അടിമകളായി ജീവിക്കാൻ വയ്യെന്ന ബോധ്യമാണ്.

ഇത്തരം സംഭവങ്ങളുണ്ടാകുമ്പോൾ ഐക്യരാഷ്ട്ര സംഘടന എത്ര നിസ്സഹായമാണെന്നും ലോകം കണ്ടു. അഭയാർഥികൾക്കു നേരെ അതിർത്തികൾ കൊട്ടിയടയ്ക്കരുതെന്ന അഭ്യർഥന മാത്രമാണ് യുഎൻ മുന്നോട്ടുവച്ചത്. എന്നാൽ ഈ അഭയാർഥികളെ സ്വീകരിക്കാൻ പാക്കിസ്ഥാനോ തുർക്കിയോ മറ്റ് ഇസ്ലാമിക രാഷ്ട്രങ്ങളോ തയാറായില്ലെന്നതും കാണണം. സിറിയയിലെ അഭയാർഥി പ്രവാഹത്തിന്റെ കാലത്തും ഇതുതന്നെയായിരുന്നു സ്ഥിതി. അന്നും യൂറോപ്യൻ രാഷ്ട്രങ്ങൾ മാത്രമാണ് അഭയാർഥികൾക്കായി അതിർത്തി തുറന്നുകൊടുത്തത്. പാക്കിസ്ഥാനും ചൈനയ്ക്കും അഫ്ഗാൻ എന്നത് തന്ത്രപ്രധാനമായ ഒരു ഭൂവിഭാഗം മാതമാണ്. അവിടുത്തെ മനുഷ്യരുടെ അവസ്ഥ അവർക്കു പ്രശ്നമേയല്ല. അവർക്ക് വീണ്ടും സിനിമയും സംഗീതവും കലയും വിലക്കപ്പെട്ടതായി മാറുന്നു. മുഖം മറച്ചുള്ള വസ്ത്രം ഇല്ലെങ്കിൽ സ്ത്രീകൾ കൊല്ലപ്പെടാം. പുരുഷന്മാരുടെ ജീവനും വലിയ ഗ്യാരന്റിയൊന്നുമില്ല. യുവതികൾ എപ്പോൾ വേണമെങ്കിലും ഭീകരരുടെ ഇരകളായി മാറാം. പെൺകുട്ടികളെ ഒളിപ്പിക്കാൻ പാടുപെടുന്ന മാതാപിതാക്കൾ ഏതായാലും ശോഭനമായ ചിത്രമല്ല നൽകുന്നത്.

**വിലയിടിഞ്ഞ് അമേരിക്ക**

അമേരിക്കയെ ഇനി ആരു വിശ്വസിക്കും? അഫ്ഗാനിസ്ഥാനിൽ അമേരിക്കയെ സഹായിച്ചവരേറെയാണ്. താലിബാൻ ഭീകരർ ഇനി മടങ്ങിവരില്ലെന്നാവും അവർ കരുതിയത്. പക്ഷേ അവരെയെല്ലാം കൊലയ്ക്കു കൊടുക്കുകയാണ് അമേരിക്ക ചെയ്തതെന്നു പറയാം. ഇറാഖിലും അമേരിക്ക ചെയ്തത് ഇതുതന്നെ. സ്വന്തം താൽപര്യം സംരക്ഷിക്കാൻ എന്തും ചെയ്യുന്നവരാണ് അമേരിക്ക എന്ന ആക്ഷേപം പണ്ടേയുണ്ട്. അഫ്ഗാൻ സംഭവവികാസങ്ങൾ അതിന് അടിവരയിടുന്നു. ഇതു വരുംകാലത്തും അമേരിക്കയുടെ ഇമേജിനെ ബാധിക്കുക തന്നെ ചെയ്യും.

**കരുതലോടെ ഇന്ത്യ**

മാറിമറിയുന്ന സാഹചര്യങ്ങൾ ഇന്ത്യയെയും ബാധിക്കും. ചൈനയും പാക്കിസ്ഥാനും അഫ്ഗാനും ചേർന്നുണ്ടാകുന്ന പുതിയ ചേരി ഇന്ത്യക്ക് ഭീഷണി തന്നെയാവും. ഈ മേഖലയിലെ ഇന്ത്യയുടെ എല്ലാ താൽപര്യങ്ങളെയും അട്ടിമറിക്കാൻ അവർക്കാവും. മാത്രമല്ല, കാശ്മീരിലേക്ക് ഭീകരരെ തള്ളിവിടുന്ന പ്രക്രിയ ഇനിയും ശക്തമാകും. ഇന്ത്യയും പുതിയ ശാക്തിക ചേരികളെക്കുറിച്ച് ചിന്തിക്കേണ്ടുന്ന കാലമാണ് വരുന്നത്. പാക്കിസ്ഥാനും ചൈനയ്ക്കും ഭീകരരെന്തു ചെയ്താലും പ്രശ്നമില്ല. ഇന്ത്യയെ എങ്ങനെ അസ്ഥിരപ്പെടുത്താം എന്നു മാത്രമാവും അവരുടെ ചിന്ത. റഷ്യയുമായി വീണ്ടും കൂടുതൽ അടുക്കുന്നതിനെക്കുറിച്ച് ഇന്ത്യ ചിന്തിച്ചുതുടങ്ങിയിട്ടുണ്ടെന്നാണ് റിപ്പോർട്ടുകൾ.

**സേവ് അഫ്ഗാൻ**

അഫ്ഗാനിലുണ്ടായ സംഭവവികാസങ്ങൾ ശ്രദ്ധാപൂർവമാണ് കേരളവും വീക്ഷിക്കുന്നത്. ഇതുമായി ബന്ധപ്പെട്ട് സുന്ദരനായ ഒരു യുവാവ് നടത്തുന്ന പ്രതികരണം ഫെയ്സ്ബുക്കിൽ കാണുകയുണ്ടായി. താലിബാൻ വളര നിഷ്കളങ്കരാണെന്നും അവർ പാശ്ചാത്യ മുതലാളിത്ത സംസ്കാരത്തിനു വിരുദ്ധമായ ഒരു വ്യവസ്ഥിതി കെട്ടിപ്പടുക്കുകയുമാണെന്നുമാണ് അദ്ദേഹം അവകാശപ്പെടുന്നത്. താലിബാനെ എതിർക്കുന്നവരെ അദ്ദേഹം പരിഹസിക്കുന്നുമുണ്ട്. എന്നിട്ടും അദ്ദേഹം സ്വതന്ത്രനായി നടക്കുന്നുണ്ട്. താലിബാൻ മാനസികാവസ്ഥയുള്ള ധാരാളം പേർ ഇവിടെയും ഉണ്ടെന്നതിന്റെ തെളിവാണ് ഈ പ്രതികരണം. അത് വളരെ അപകടകരമാണ്. ഗസയിൽ ഇസ്രയേൽ ആക്രമണം നടത്തുമ്പോൾ സേവ് ഗസ എന്നു പറഞ്ഞിറങ്ങിയ സാംസ്കാരിക നായകരും ഇപ്പോൾ



മൗനത്തിലാണ്. ലക്ഷദ്വീപിനായി ആവേശം കൊണ്ടവർക്കും ശബ്ദമില്ല. എന്നാൽ താലിബാൻ വിരുദ്ധ പ്രതികരണം നടത്തിയ ഡോ. എം. കെ. മുനീർ എംഎൽഎയ്ക്ക് വധഭീഷണിയുണ്ടായിട്ടുണ്ട് എന്നതും ഗൗരവമായി കാണണം. സാംസ്കാരിക നായകരും മറ്റും മൗനത്തിലായതിനു പിന്നിൽ കാരണങ്ങളുണ്ടാവും. രാഷ്ട്രീയ പ്രസ്ഥാനങ്ങൾ മൗനത്തിലായതിനു പിന്നിൽ വോട്ട് ബാങ്ക് രാഷ്ട്രീയം കാണും. പക്ഷേ അവസരവാദപരമായ നിലപാടുകൾ നമ്മളെ നാശത്തിലേക്കു മാത്രമേ നയിക്കൂ. ലോകം കുതിക്കുമ്പോൾ പാരതന്ത്ര്യത്തിന്റെ ഇരുണ്ടകാലഘട്ടത്തിലേക്ക് സ്ത്രീകളെയും മറ്റും തള്ളിവിടുന്നതിനെതിരെ ചർച്ചകൾ ധാരാളമായി ഉണ്ടാകേണ്ട കാലമാണ്. അഫ്ഗാനോട് ഐക്യപ്പെടുന്നത് അങ്ങനെയാവണം. അവിടെയുള്ള മുഴുവൻ ആളുകൾക്കും അഭയം കൊടുക്കാൻ ആർക്കും ആവില്ല. അപ്പോൾ അവിടെയുള്ള മനുഷ്യർക്ക് സ്വതന്ത്രമായി ജീവിക്കാനുള്ള അവസരമൊരുക്കുകയാണ് വേണ്ടത്. മനുഷ്യാവകാശ സംഘടനകളും മറ്റും അഫ്ഗാനിസ്ഥാനിലെ ഭീതിദയമായ ചിത്രം വരച്ചുകാണിക്കുന്നുണ്ട്. തോക്കിൻമുനയിൽ ഭീകരരരുടെ ദയയിലാണ് അവരുടെ ജീവിതം. താലിബാൻ പഴയ താലിബാനല്ലെന്നും മറ്റും പലരും പറയുന്നുണ്ട്. പക്ഷേ ഇസ്ലാമിക നിയമം മാത്രമേ പ്രാബല്യത്തിലുണ്ടാവൂ എന്ന് അവർ വ്യക്തമാക്കിയിട്ടുണ്ട്. എന്താണ് അവർ ഉദ്ദേശിക്കുന്നതെന്നു വ്യക്തമാണ്. അഫ്ഗാനിസ്ഥാനിലെ സ്ത്രീകളുടെയും മറ്റും അവസ്ഥ അതിദയനീയമാകാൻ പോകുന്നു എന്നു വ്യക്തമാണ്.

### പൊരുതുന്ന ജനത

ഇതിനിടയിലും കീഴടങ്ങാൻ തയാറാകാതെ ഗോത്രജനത നിൽക്കുന്നുണ്ടെന്ന വാർത്തകൾ പുറത്തുവരുന്നുണ്ട്. സ്ത്രീകൾ പോലും ആയുധമേന്തി താലിബാനെ പ്രതിരോധിക്കാൻ നിൽക്കുന്നു. താലിബാന്റെ വെടിയുണ്ടകളെ ഭയക്കാതെ സ്വാതന്ത്ര്യദിനാഘോഷത്തിനായി ജനം തെരുവിലിറങ്ങി. പക്ഷേ ഈ പോരാട്ടം എത്രത്തോളം വിജയിക്കുമെന്നു വ്യക്തതയില്ല. ഒരുപക്ഷേ പണ്ട് മസൂദിന്റെ നേതൃത്വത്തിലുണ്ടായതുപോലെ യുദ്ധപ്രഭുക്കന്മാർ വീണ്ടും ഉദയം ചെയ്തേക്കാം. അവർക്ക് ആയുധവും വെടിക്കോപ്പും ലഭിച്ചേക്കാം. അതായത് സമാധാനത്തിന്റെ നാളുകൾ അഫ്ഗാൻ ജനതയ്ക്ക് ഏറെ അകലെയാണ്.

### മേമ്പൊടി

കോവിഡിന്റെ കാര്യത്തിൽ പിടിവിട്ട മട്ടിലാണ് സർക്കാർ. നിയന്ത്രിച്ചു നിർത്തിയെന്നു പറഞ്ഞ് അഭിമാനം കൊള്ളുകയായിരുന്നു നേരത്തേ. നിയന്ത്രിച്ചു നിർത്തിയതിനാലാണ് ഇപ്പോൾ കോവിഡ് കൂടുന്നതെന്നാണ് ഇപ്പോഴത്തെ ന്യായീകരണം. ഇതുതന്നെയല്ലേ നേരത്തേ വിദഗ്ധർ പറഞ്ഞത്. ഹേർഡ് ഇമ്മ്യൂണിറ്റി മാത്രമാണ് ഇത്തരം മഹാമാരിക്കു പരിഹാരം എന്ന് അന്നേ വൈറോളജിസ്റ്റുകൾ പറഞ്ഞതാണ്. ഇവിടെ അതു കേട്ടില്ല. അടച്ചിടുന്നതിലായിരുന്നു ഗവേഷണം. അടച്ചിട്ടടച്ചിട്ട് ഒരു പരുവമായി. കേരളത്തിന്റെ സാമ്പത്തിക മേഖല തകർന്നടിഞ്ഞു. ജനം നെട്ടോട്ടമോടുന്നു. ആത്മഹത്യയിലഭയം തേടുന്നു. എന്താണ് ചെയ്യേണ്ടതെന്ന് ഭരണാധികാരികൾക്കും വ്യക്തതയില്ല. ജനത്തിനും അറിയില്ല. കൂടു തുറക്കുമ്പോൾ എല്ലാവരും റോഡിലുണ്ട്. എന്താവുമോ എന്തോ?



# സഭയെ സ്നേഹിച്ചു മതിയാവാതെ...



**പീറ്റർ സി. ഏബ്രഹാം**

മലങ്കര സുറിയാനി കത്തോലിക്കാ സഭാജിഹ്വയായ സത്യ സഭാ കാഹളം മാസിക വന്ദ്യ ചേപ്പാട്ട് ഫിലിപ്പോസ് റമ്പാച്ചന്റെ ഒറ്റയാൾ നേതൃത്വത്തിൽ മുന്നേറുന്ന കാലം. മാസികയുടെ സുഗമമായ നടത്തിപ്പിന് ഒരു കൂട്ടാളിയെ കിട്ടിയിരുന്നെങ്കിൽ എന്നദ്ദേഹം ആഗ്രഹിച്ചു. താമസിയാതെ മൈലപ്ര നായിക്കംപറമ്പിൽ എൻ. റ്റി. വറുഗീസ് എന്ന 21 കാരനായ ഒരു സുമുഖയുവാവ് പട്ടത്തെ പഴയ അരമനയിലെത്തി. മൈലപ്രാ സേക്രഡ് ഹാർട്ട് ഹൈസ്കൂളിലെ അദ്ധ്യാപകനായിരിക്കെ, വൈദ്യുതിബോർഡിന്റെ പരീക്ഷ എഴുതി ജയിച്ച് ആദ്യ നിയമന ഉത്തരവുമായി തലസ്ഥാന നഗരിയിൽ എത്തിയതാണ് ആ സർക്കാർ ഉദ്യോഗസ്ഥൻ. മൈലപ്രാ അച്ചൻ എന്നു കീർത്തിമാനായ ഫാദർ എ. ജി. ഏബ്രഹാം തെങ്ങുംതറമേടയിലിന്റെ ഒരു ശിപാർശ കത്തുമായി മാർ ഈവാനിയോസ് പിതാവിനെ ചെന്നു കണ്ട് അരമനയിൽ പാർപ്പിടം അനുവദിച്ചു കിട്ടി. വിജ്ഞനും, വിശ്വസ്തനും ശുദ്ധഹൃദയനുമായ നവാഗതനെ വന്ദ്യ ഫിലിപ്പോസ് റമ്പാച്ചൻ സത്യസഭാകാഹളത്തിന്റെ എഡിറ്ററായി 1949-ൽ നിയമിച്ചു. സർക്കാർ ആഫീസിലെ പകൽ ജോലി കഴിഞ്ഞ് അരമനയിൽ കൂടണഞ്ഞാൽ പിന്നെ രാവേറുംവരെ കാഹളത്തിന്റെ നാനാവിധ ജോലികളിൽ അദ്ദേഹം വ്യാപൃതനാകുമായിരുന്നു. കാഹളത്തന്റെ ആദ്യകാല വളർച്ചയിൽ 5 കൊല്ലങ്ങളിലേറെക്കാലം അദ്ദേഹം യാതൊരു പ്രതിഫലവും വാങ്ങാതെ അക്ഷീണം അദ്ധ്വാനിച്ചു.

തിരുസഭാമാതാവിന്റെ വക്ഷസിൽ ഒട്ടിച്ചേർന്നു കിടന്നു വളർന്ന ഈ അഭിമാന പുത്രൻ ഇക്കഴിഞ്ഞ ദിവസം 93-ാം വയസ്സിൽ ഒരു ദീപ്ത സ്മൃതിയായി മാറി. സഭയുടെ നാഥനും തലവനുമായ പരിശുദ്ധ കർദിനാൾ ബസേലിയോസ് ക്ലിമ്മിസ് ബാവാ തിരുമേനിപോലും "പപ്പാ" എന്ന് ആദരാൽ വിളിച്ചുപോന്ന മഹിത ജന്മമാണത്.

2021 ഓഗസ്റ്റ് 5-ന് വിടവാങ്ങിയ നിമിഷം മുതൽ 7-ാം തീയതിയിലെ അടക്ക ശുശ്രൂഷവരെയുള്ള രണ്ടു ദിനങ്ങൾക്കുള്ളിൽ പ്രാർത്ഥനാ പുഷ്പങ്ങളുമായി അവിടെയെത്തിയ മെത്രാപ്പോലിത്താമാരുടെ എണ്ണം 'പതിനൊന്ന്'. കെ. സി. ബി. സി.യുടെ നായക പിതാവായ കർദിനാൾ മാർ ആലഞ്ചേരി തിരുമേനി പരേതന്റെ ഭവനത്തിലേക്കു നേരിട്ടു ഫോൺ ചെയ്ത് കേരളത്തിലെ മുഴുവൻ മെത്രാപ്പോലിത്തമാരുടെയും പ്രാർത്ഥനാ സാന്നിദ്ധ്യം അറിയിക്കുകയും ചെയ്തു.

ഡോ. തോമസ് മാർ യൗസേബിയോസ് എന്ന ശ്രേഷ്ഠാചാര്യന്റെ പിതാവ് എന്ന ഗണനയിൽ സംഭവിച്ച യാദൃശ്ചികതയായിരുന്നില്ല ഈ മഹത്തുക്കളുടെ സാന്നിദ്ധ്യം. 93 വർഷങ്ങളായി ആ പിതാവ് തിരുസഭാമൂല്യങ്ങളെ പരമസമ്പാദ്യമായി മുറുകെ പിടിച്ച് സ്വർഗ്ഗോന്മുഖ തീർത്ഥാടനം നടത്തിയതിനുള്ള ദൈവിക സമ്മാനമായിരുന്നു അത്.

മൈലപ്രാ പ്രദേശത്തെ ആദ്യകാല ഗുരുക്കന്മാരിൽ ഒരാളായിരുന്നു വർഗീസ് സാർ. പിന്നീട് വൈദ്യുതി ബോർഡിൽ മാതൃകാ സാക്ഷ്യമുള്ള നല്ലൊരുദ്യോഗസ്ഥനായി വിളങ്ങി.

അഞ്ചു മക്കളും ഒമ്പതു കൊച്ചുമക്കളും അവരുടെ പതിനെട്ട് കുഞ്ഞുങ്ങളും ആ കുലപതിയുടെ മിഴികളിൽ ആനന്ദനിർവൃതിയുടെ പൂത്തിരി കത്തിച്ചു. പൗരോഹിത്യ മഹത്വത്തിലേക്കും മേല്പട്ട പദവിയിലേക്കും പരിശുദ്ധാത്മാവിനാൽ അവരോധിതനായ തന്റെ അഭിജാതപുത്രനെപ്പറ്റി ആനന്ദാശ്രുക്കളോടെ അദ്ദേഹം സദാ ദൈവത്തോട് നന്ദി പറഞ്ഞു.

കറതീർന്ന സഭാസ്നേഹത്തിന്റെ വംശാവലി നായിക്കംപറമ്പിൽ കുടുംബത്തിന്റെ ധന്യതയാണ്. എൻ. റ്റി. വറുഗീസ് സാറിന്റെ പിതാവ്, ശ്രീ. തോമസ് നായിക്കംപറമ്പിൽ, കീർത്തിമാനായ മൈലപ്രാ അച്ചന്റെ വലംകയ്യായിരുന്നു. മൈലപ്രയിലെ ആദ്യകാല ദേവാലയങ്ങളുടെ നിർമ്മിതിയിൽ കയ്യുംമെയ്യും മറന്ന് മൈലപ്രാ എ. ജി. ഏബ്രഹാം തെങ്ങുതറ മേടയിൽ അച്ചനൊപ്പം കർമ്മനിരതനായിരുന്നു ആ പൂർവ്വികൻ. വറുഗീസ് സാറിന്റെ അനുജൻ 'ബർ ഈത്തോ' ശ്രീ. ബേബി തോമസ്, അമേരിക്കയിൽ സഭാസംവിധാനം സാക്ഷാത്ക്കരിക്കുന്നതിൽ ഏറ്റം തീക്ഷ്ണതയോടെ പ്രവർത്തിച്ച അല്മായ പ്രമുഖനാണ്. അമേരിക്കയിലേക്ക് അയയ്ക്കപ്പെട്ട വന്ദ്യ ജോൺ കല്ലൂർ അച്ചൻ (അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റം പിതാവ്) ആദ്യകാല പാർപ്പിടം സജ്ജമാക്കിയിരുന്നത് ശ്രീ. ബേബിയുടെ വീട്ടിലായിരുന്നു. ബഥനി സിസ്റ്റേഴ്സിന് അവിടെ ആസ്ഥാനം സ്ഥിരപ്പെടുന്നതുവരെ മഠം പ്രവർത്തിച്ചുപോന്നതും ഇതേ വീട്ടിൽത്തന്നെയായിരുന്നു.

ഭൗതികനേട്ടങ്ങളുടെ വിശാലപാതയിൽ അഭിരമിക്കാൻ മെനക്കെടാതെ സഭാത്മകതയുടെ ശാന്തപഥങ്ങളിലൂടെയായിരുന്നു വറുഗീസ് സാറിന്റെ സ്വർഗ്ഗോന്മുഖ സഞ്ചാരം. പുണ്യവാനായ മാർ ഈവാനിയോസ് പിതാവിന്റെ തൃക്കയ്യാലുള്ള അനുഗ്രഹമുദ്ര ആ മൂർദ്ധാവിൽ എത്രയോ തവണ ഏറ്റു വാങ്ങാനുള്ള അസുലഭ ഭാഗ്യം സാറിന് സംലഭ്യമായി. അഭിവന്ദ്യ ബനഡിക്റ്റ് മാർ ഗ്രിഗോറിയോസ് പിതാവിന്റെ ഹൃദയത്തിലും ഈ അല്മായ പ്രമുഖന് സവിശേഷമായൊരു സ്ഥാനമുണ്ടായിരുന്നു. പാവപ്പെട്ടവരിൽ ദൈവതിരുമുഖം ദർശിക്കുന്ന സെന്റ് വിൻസെന്റ് ഡി പോൾ സൊസൈറ്റിയുടെ തിരുവനന്തപുരം അതിരൂപതാ സെൻട്രൽ കൗൺസിലിൽ അദ്ദേഹം ഉപാദ്ധ്യക്ഷനായിരുന്നു. അതിനും മുമ്പേ സോളിഡാരിറ്റി എന്ന വിശുദ്ധ സഖ്യത്തിലും പിന്നീട് ലീജിയൻ ഓഫ് മേരിയിലും സജീവ ഭക്താംഗം ആയിരുന്നു. മൈലപ്ര തിരുഹൃദയ ദേവാലയത്തിൽ സഡേസ്കൂൾ അദ്ധ്യാപകൻ, ട്രസ്റ്റി എന്നീ ഉത്തരവാദിത്വങ്ങളിലും മികവുറ്റ സാന്നിദ്ധ്യമായിരുന്നു അദ്ദേഹം.

'ഞാൻ ഒരു പുരോഹിതനാകാൻ പ്രേരണ പപ്പായുടെ പ്രാർത്ഥനാജീവിതവും അഭിഷിക്തരോടുള്ള വലിയ ആദരവുമാണ്. സഭാത്മക കാഴ്ചപ്പാടുകൾ എന്റെ ബാലമനസ്സിൽ ശക്തമായി അങ്കുരിപ്പിച്ചത് പപ്പായാണ്'. മാർ യൗസേബിയോസ് പിതാവ് സംസ്ക്കാരവേളയിൽ ഇങ്ങനെ സാക്ഷ്യപ്പെടുത്തി. അദ്ദേഹത്തിന്റെ സ്മരണകളിലും ചിന്തകളിലും മൊഴികളിലും നിറഞ്ഞുനിന്നിരുന്നത് പരമപ്രധാനമായും 'സഭ' എന്ന വികാര വിചാരങ്ങളായിരുന്നു. മുക്കാൽ നൂറ്റാണ്ടുകളായി ആ സഭാ സ്നേഹി തൊട്ടറിഞ്ഞ സഭാതീക്ഷ്ണത ദൈവോന്മുഖരായ പിൻതലമുറക്കാർക്ക് പകർന്നു കൊടുക്കാനും അദ്ദേഹം ഉത്സാഹിച്ചു. ക്രൈസ്തവ കാഹളം മാസികയുടെ പ്രാരംഭകാല എഡിറ്ററായി വന്ദ്യ ചേപ്പാട്ട് ഫിലിപ്പോസ് റമ്പാച്ചനൊപ്പം പട്ടം അരമനയിൽ താമസിച്ചുകൊണ്ട് വറുഗീസ് സാർ സഭയ്ക്ക് നൽകിയ സേവനം നിസ്തുലമായിരുന്നു.

നിർമ്മലത്വം നിറഞ്ഞ നർമ്മോക്തികളിലൂടെ നമ്മെ ചിരിപ്പിച്ചുകൊണ്ടാവും പലപ്പോഴും അദ്ദേഹത്തിന്റെ സംഭാഷണങ്ങൾ. നല്ലൊരു വായനക്കാരനുമായിരുന്നു വറുഗീസ് സാർ. ഒരിക്കൽ ഞാൻ അദ്ദേഹത്തെ കാണാൻ വീട്ടിൽ ചെന്നപ്പോൾ, അരുന്ധതി റോയിയുടെ പുലിറ്റ്സർ അവാർഡുനേടിയ 'ലോർഡ് ഓഫ് ദി സ്മോൾ തിംഗ്സ്' എന്ന ഇംഗ്ലീഷ് കൃതി വായിച്ചുകൊണ്ടിരിക്കുകയായിരുന്നു അദ്ദേഹം. ഞാനെഴുതിയ 'മലങ്കര സൂര്യന്റെ ഇംഗ്ലീഷ് തർജ്ജമയായ 'In His Master's Foot Steps' എന്നപുസ്തകം പേരക്കിടാങ്ങൾക്കായി അദ്ദേഹം വാങ്ങിക്കൊടുത്തതും ഞാനോർക്കുന്നു.

സഭാപിതാക്കന്മാർ ഉൾപ്പെടെയുള്ള ഉന്നതവ്യക്തിത്വങ്ങളുമായി ഇടപഴകിയും സദ്ഗ്രന്ഥങ്ങൾ വായിച്ചും ബൈബിൾ സത്ത ആവാഹിച്ചെടുത്തും എപ്പോഴും ദൈവിക കാര്യങ്ങൾ മനനം ചെയ്തും പ്രസന്നമുഖനും ധ്യാനപൂർണ്ണനുമായി ദീർഘജന്മം സാർത്ഥകമാക്കിയ വറുഗീസ് സാർ, തലമുറകളുടെ ഓർമ്മകളിൽ ഇനി ഒരു സ്വർഗ്ഗ നക്ഷത്രമായി വിരാജിക്കട്ടെ.



സി. മാഡ്‌ലിൻ SIC

# പുനരൈക്യ ദീപം

ഉള്ളതും ഉള്ളും ഉയിരും ഉടയോൻ തൻ
സ്വന്തമായ് സന്തതം രുചിയായ് ഭുജിച്ചെന്നും
ഉണ്മയാം നാഥനെ സമ്പാദിച്ചനുദിനം
പുനരൈക്യ പൂവിൻ നൽ ദളമായ് വിളങ്ങിടാം

ക്രിസ്തുവിൻ മൗതീക ഗാത്രമാം സഭയിലായ്
സ്ഥാനമാനങ്ങൾക്കും സമ്പത്തിനുമായിന്നും
അടിപിടി കൂടി തല്ലിതകരുന്ന
സഹജരിൽ പുനരൈക്യം പൂത്തുലഞ്ഞീടട്ടെ

മലങ്കര സഭയുടെ പുനരൈക്യ പൂർണ്ണിമ
നവയുഗ പിറവിയയ് വാഴ്ത്തുന്ന നാളിനായ്
ചിന്തയിൽ വാക്കിലും ചെയ്തികൾ തന്നിലും
പ്രാർത്ഥനാ മന്ത്രത്തിൻ താളമുണ്ടാകണം

പുനരൈക്യ സുമത്തിനഴകിൻ നിഴലിലായ്
തിരുസഭാ മാതാവിൻ മടിത്തട്ടിൽ ഒരുമയായ്
സ്വർഗ്ഗീയ താതനാം തനയനാം റൂഹായാം
ത്രിയേക സ്നേഹത്തിലൊന്നായി തീർന്നിടാം.
അരവമരവമി: പുനരൈക്യം ഒരു പുണ്യ പുഷ്പം

പുതിയൊരു പുലരി പോൽ പാരിൽ വിടർന്നൊരാ
പുണ്യത്തിൻ പുഷ്പമാം പുനരൈക്യ ദീപമെ
പരിശുദ്ധ പരമമാം ത്രിത്വത്തിൻ ഐക്യത്തെ
ആത്മാവിലുണർത്തുന്ന പുനരൈക്യ സൂനമെ

യേശുവിൻ പ്രിയ ശിഷ്യൻ പത്രോസാം പാറമേൽ
പണിതുയർത്തപ്പെട്ട തിരുസഭ തന്നിലായ്
ശാന്തി സമാധാനം കെടുത്തുന്നോരനൈക്യം
ഈവാനിയോസ് താതൻ തൻ ഹൃത്തിനു നോവായി

സർവ്വേശനേശുവിൻ
ഹൃദയാഭിലാഷത്തെ
അകതാരിൽ ഒരു തിരിനാളമായ് തെളിയിച്ച്
സഭാകൈ്യ സ്നേഹിയാം ഈവാനിയോസ് താതനോ
ത്യാഗത്തിൽ മുന്നേറി പുനരൈക്യ ശില്പിയായ്

പുനരൈക്യ കുസുമസുകൃത വനികതൻ
വിശുദ്ധ വർണത്തിൻ വിസ്മയ സൗന്ദര്യം
വിശ്വത്തിൽ നിത്യവും സത്യത്തിൻ തീർത്ഥമായ്
പെയ്തിറങ്ങിടട്ടെ അനുഗ്രഹ പൂമഴ

പുനരൈക്യ പൂവിൻ തൻ നന്മയിലുണരുവാൻ
ആ പൂവിൻ മണമൊന്നു നുകരുവാനായതും
അപരനായ് പകരുവാൻ കൃപയായ് ഉയരുവാൻ
പുനരൈക്യ വീഥിയിൽ പാഥേയമാകുവാൻ



ST. JOHN'S
AYURVEDA & PANCHAKARMA HOSPITAL
St. John's Malankara Medical Village, Pirappancodu
email: stjohnsayurveda@gmail.com
Revive your health
Lifestyle disorders · Joint Disorders · Knee Pain · Rheumatism
Osteo Arthritis · Neck & Back Pain · Cervical & Lumbar Spondylosis
Hair fall · Migraine · Asthma · Sinusitis · Stress · Insomnia · B.P
Diabetes · Skin Diseases Like psoriasis · Eczema
Anaemia · Piles · Acidity · Gastric Problems
Gynecological / Menstrual Problems
Contact: 7736 935 337, 7736 935 338

